

# കവനശ്രീ

പ്രൊഫ.ജഗദി വേലായുധൻ നായർ




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in




Title
Kavanasree

Author
**Prof. Jagathi Velayudhan Nair**
Language
**MALAYALAM**
Type setting
**NANDINI PRINTERS,Tvpm**
Printed at
**NANDINI PRINTERS**
**Colour& Web offset**
**SouthernStar Buildings,Kannammoola**
**Medical College.P.O. Thiruvananthapuram-11**
Phone: Office- 2443345 Fax: 0471 2445666
E mail: nrrajanand@yahoo.com
Cover Design
**N.R. RAJANAND**
Publisher
**SOUTHERN STAR PUBLICATIONS**
**SouthernStar Buildings,Kannammoola**
**Medical College.P.O. Thiruvananthapuram-11**
Price
**Rs. 50/-**

# അവതാരിക

## ശ്രീയുള്ള കവിതകൾ

**എ**ന്റെ ജ്യേഷ്ഠസുഹൃത്ത് ജഗദി വേലായുധൻ നായരെ ഓർക്കുമ്പോളെല്ലാം രബീന്ദ്രനാഥ ടാഗോറിന്റെ ഒരു കവിതാശകലമാണ് മനസ്സിൽ തെളിയുന്നത്: " വിനയമാവട്ടെ നിന്റെ കിരീടം." (Let humility be thy crown) വിനയം എളിമയാണ്; അനഹങ്കാരമാണ്. ജഗദിയുടെ സ്വഭാവത്തിന്റെ മുഖമുദ്ര അതായിരുന്നു. എന്നാൽ അഹങ്കരിക്കാൻ വേണ്ട വകയൊക്കെ അദ്ദേഹത്തിന് ധാരാളമുണ്ടായിരുന്നുതാനും. പഠിപ്പും പരീക്ഷായോഗ്യതയും മാത്രമല്ല മലയാളത്തിലും സംസ്കൃതത്തിലും വേണ്ടത്ര അവഗാഹം, ക്ലാസിക്കുകൾ പഠിച്ചും പഠിപ്പിച്ചുമുള്ള പരിചയത്തിൽ നിന്നുളവാകുന്ന സഞ്ചിതസംസ്കാരം, എല്ലാറ്റിനുമുപരി താൻ മനസാ പരമഗുരുവായി വരിച്ച ചട്ടമ്പിസ്വാമിയുടെ ജീവിതത്തെയും കൃതികളെയും സംബന്ധിച്ച വിജ്ഞാനത്തിന്റെ അന്തർദീപ്തി, ഇതെല്ലാം കൊണ്ട് സമ്പന്നമായ സഞ്ചിതസംസ്കാരത്തിന്റെ പരിവേഷമായിരുന്നു ആ വിനയം- അദ്ദേഹത്തിന്റെ കൃതികളിലും അത് മനോഹരമായി മുദ്രിതമായിരിക്കുന്നു.

ഒരു കവിയാവണമെന്ന് ജഗതി ആഗ്രഹിച്ചിരുന്നതായി, അദ്ദേഹവുമായി ചിരപരിചയമുണ്ടായിരുന്ന എനിക്ക് ഒരിക്കലും തോന്നിയിട്ടില്ല. എന്നാൽ ചില കവിതകൾ അദ്ദേഹം എഴുതിയത് ചില ആനുകാലികങ്ങളിലൂടെ പ്രകാശിതമായപ്പോൾ ഞാനവ ശ്രദ്ധിച്ചിരുന്നു. തനിയ്ക്ക് അഭിമതമായ ക്ലാസിക് സാഹിത്യശൈലിയിലാണദ്ദേഹമെഴുതിയിരുന്നത്. പുതിയ സംവേദന ശീലങ്ങളെപ്പറ്റിയോ, കവിതയിലുണ്ടാവുന്ന നൂതന പരിവർത്തനങ്ങളെപ്പറ്റിയോ അദ്ദേഹം പഠിക്കാൻ താല്പര്യപ്പെട്ടിരുന്നില്ല. പോയ കാലത്തിന്റെ നന്മകളെയും രീതി ശാസ്ത്രങ്ങളെയുമാണദ്ദേഹം മാനിച്ചിരുന്നത്. ചട്ടമ്പി സ്വാമിയുടെ ദർശനം ദീപ്തമാക്കിയ

മാർഗ്ഗങ്ങളിലൂടെ ചരിക്കുന്നതിനിടയിൽ താനേ മനസ്സിൽ മുളച്ച ചില കവനാങ്കുരങ്ങളാണീ സമാഹാരത്തിലുൾക്കൊള്ളിച്ചിട്ടുള്ളത്.

അരുണ ദേവനോ ഗുരോ! വരുണനോ ഭവാൻ?
പരമകാന്തിയുണരുമമര നികരനാഥനോ?
ബ്രഹ്മഭാവമോ ഗുരോ! ധർമ്മരൂപമോ,
ശർമ്മഫലദവിജിതകാമ ഭുജഗ ഭൂഷനോ?
യാഗഭോഗമോ ഗുരോ! യോഗഭാവമോ?
നിഗമമാദി സകലമുണരുമാദി രൂപമോ?...

എന്നിങ്ങനെ ' ഗുരുവന്ദന' ത്തിൽ സംസ്കൃത പ്രഭാവം കാട്ടുന്ന ജഗതിയുടെ കവിത,

കുയിലേ, കുയിലേ, നീയെന്തേ
തുയിലുണരാതെയിരിക്കുന്നൂ?
കുരുവീ, കുരുവീ, നീയെന്തേ
കുളിരു പിടിച്ചു കിടക്കുന്നൂ?...

എന്നിങ്ങനെ മറ്റൊരിടത്ത് ദ്രാവിഡത്തനിമയുടെ ഒളിയും ഒലിയും കൊണ്ടുല്ലസിക്കുന്നു. ഇവിടെ ജഗതിയുടെ കവിത ശരിക്കും" സ്വയമേവാഗതാ വരാ" എന്ന നിലയ്ക്ക് പരിശോഭിക്കുന്നു.

അനായാസവും, സുതാര്യവുമായ ഒരു പ്രവാഹഗതിയോടെ ഈ കവിത ഒഴുകിവരുമ്പോൾ, 'കവനശ്രീ'യിലുള്ളത്. "ശ്രീയുള്ള കനവങ്ങളാണെന്ന്" പറയാൻ ഞാനിഷ്ടപ്പെടുന്നു. ഈ കവിതകൾ നമ്മുടെ മുന്നിലർപ്പിച്ചിട്ട്, കാലത്തിന്റെ തിരശീലയ്ക്ക് പിന്നിൽ ജഗദി വിനയാന്വിതനായി നിൽക്കുന്ന നില്പ് ഞാൻ ഭാവനയിൽ കാണുന്നു. ഈ കവിതകളാണ് ജഗദിയുടെ യഥാർത്ഥ സ്മാരകമെന്നും ഞാൻ കരുതുന്നു. ഈ കൃതികൾ സമാഹരിച്ച് പ്രസിദ്ധപ്പെടുത്താൻ മുൻകൈയെടുത്ത ജഗദിയുടെ പ്രിയസഹധർമ്മിണി ശ്രീമതി കുമ്പളത്ത് ശാന്തകുമാരിയെ അഭിനന്ദിക്കാൻ കൂടി ഈയവസരം വിനിയോഗിച്ചു കൊള്ളട്ടെ!

ഒപ്പ്
**ഒ.എൻ.വി.കുറുപ്പ്**

**ഇന്ദീവരം**
**തിരുവനന്തപുരം**
**23-7-2007**

# പ്രൊഫ. ജഗദി വേലായുധൻനായർ

മുൻമന്ത്രി യശഃശരീരനായ ശ്രീകളത്തിൽ വേലായുധൻനായരുടെ പിതാവായ സി.ആർ. കൃഷ്ണപിള്ളയുടെ കനിഷ്ഠ ഭാഗിനേയിയായിരുന്ന, പാറശ്ശാല പാലക്കാഴ്ച പുത്തൻവീട് എന്ന പുരാതന നായർതറവാട്ടിലെ ശ്രീമതി സി. കല്യാണിയമ്മ, തികഞ്ഞ ഈശ്വരഭക്തയായിരുന്നു. ഈ കുലീന വനിതയെ തിരുവനന്തപുരം താലൂക്കിൽ നേമം ദേശത്ത് കോലിയക്കോട് എന്ന സമ്പന്നഗൃഹത്തിലെ ശ്രീ. പി. അയ്യപ്പൻപിള്ള വിവാഹം ചെയ്തു. ആളോഹരി നിയമപ്രകാരം കുടുംബം, ഭാഗം വയ്ക്കപ്പെട്ടപ്പോൾ കല്യാണിയമ്മ ഭർത്തൃസമേതം തിരുവനന്തപുരത്തു തമ്പാനൂരുള്ള മുളയടി വീട്ടിലേക്ക് താമസം മാറ്റി. (ഇപ്പോൾ ഈ വീടില്ല) ഈ ദമ്പതികളുടെ തൃതീയ പുത്രനായി ശ്രീ വേലായുധൻനായർ 1100 മേടം പത്താംതീയതി രാവിലെ ആറുമണിക്ക് രേവതി നക്ഷത്രത്തിൽ തമ്പാനൂർ മുളയടിവട്ടിൽ ജനിച്ചു. വേലപ്പൻ എന്നായിരുന്നു വീട്ടിലെ ഓമനപ്പേര്. വേലപ്പനെക്കൂടാതെ കൃഷ്ണൻനായർ, വാസുദേവൻനായർ, പരമേശ്വരൻനായർ എന്ന് മൂന്നു സന്താനങ്ങൾ കൂടി ഈ ദമ്പതികൾക്കുണ്ടായിരുന്നു. ഈശ്വരൻ കനിഞ്ഞു നൽകിയ പുത്രന്മാരെ സസന്തോഷം സ്വീകരിച്ചെങ്കിലും ഒരു പെൺകുഞ്ഞിനുവേണ്ടി ആ മാതൃഹൃദയം എന്നും മോഹിച്ചുകൊണ്ടിരുന്നു. ബാല്യത്തിൽ നല്ലവണ്ണവും, ഇടതൂർന്ന് ചുരുണ്ട ചികുരങ്ങളുമുള്ള വേലപ്പനെ ഒരു പെൺകുട്ടിയെപ്പോലെ കരുതി മാതാവ് 'സേതു' എന്നു വിളിക്കാൻ തുടങ്ങി- അങ്ങനെ ജഗതി വേലായുധൻനായർ പിൽക്കാലത്ത് ജഗതിക്കാരുടെ പ്രിയങ്കരനായ "സേതു അണ്ണൻ" ആയിത്തീർന്നു.

വേലായുധൻനായരുടെ അഞ്ചാമത്തെ വയസ്സിൽ പിതാവായ അയ്യപ്പൻപിള്ള ജഗതിയിൽ സ്ഥലം വാങ്ങി ഒരു വീടു പണിയിച്ചതോടുകൂടി, താമസം ജഗതിയിലേക്ക് മാറ്റി- "കൃഷ്ണപിള്ളസാർ" എന്ന സുപ്രസിദ്ധനായ ഒരു ഗുരുനാഥൻ അന്ന് ജഗതിയിൽ ഒരു വിദ്യാലയം നടത്തിയിരുന്നു. ആ

വിദ്യാലയത്തിൽ പഠിക്കാത്തവരായി ആരുംതന്നെ ജഗതിയൽ കാണുകയി ല്ല. നിരവധി മഹാന്മാർക്കു ജന്മം നൽകിയ വിദ്യാലയമായിരുന്നു. അവിടെ യായിരുന്നു പ്രാഥമിക വിദ്യാഭ്യാസം. പിന്നീട് അട്ടക്കുളങ്ങര ഹൈസ്ക്കൂൾ, പട്ടം സെന്റ് മേരീസ് ഇംഗ്ലീഷ് ഹൈസ്ക്കൂൾ എന്നിവിടങ്ങളിൽ വിദ്യാഭ്യാസം നടത്തി. തിരുവനന്തപുരത്ത് മഹാത്മാഗാന്ധി കോളേജിലും, യൂണിവേഴ്സിറ്റി കോളേജിലുമായിരുന്നു കലാലയവിദ്യാഭ്യാസം- പന്ത്രണ്ടാമത്തെ വയസ്സിൽ അന്നത്തെ മലയാളം ഏഴാം ക്ലാസ്സ് പരീക്ഷ ജയിച്ചപ്പോൾ ഒരു സംഭവമു ണ്ടായി. മോട്ടോർ മെക്കാനിസം പഠിക്കാൻ അച്ഛൻ, തിരുവനന്തപുരത്ത് സ്റ്റേറ്റ് ട്രാൻസ്പോർട്ടാഫീസിൽ കൊണ്ടുചെന്നാക്കി. തീരെ ഇഷ്ടമില്ലെങ്കിലും അച്ഛനെ പേടിച്ച് രണ്ടുവർഷം മെക്കാനിസം പഠിച്ചു. പക്ഷെ പഠിക്കാനുള്ള അഭിവാഞ്ഛ മനസ്സിൽ തിളച്ചു മറിഞ്ഞിരുന്നതു കൊണ്ട് അവിടെപ്പോകാ നുള്ള വിപ്രതിപത്തി അമ്മ വഴി അച്ഛനെ അറിയിച്ചു. വിദ്യാലയവിദ്യാഭ്യാസ ത്തെക്കാൾ തൊഴിൽ പരമായ വിദ്യാഭ്യാസം അഭിലഷണീയമാണെന്ന് വിശ്വ സിച്ചിരുന്ന അച്ഛന് കോപമാണുണ്ടായത്. "അവനു പഠിക്കണമെങ്കിൽ പഠി ച്ചുകൊള്ളട്ടെ. ഞാൻ ഫീസു കൊടുക്കുകയില്ല." അച്ഛന്റെ ഉഗ്രശാസനം ഉടനെ ഉണ്ടായി. ആ വെല്ലുവിളി സ്വീകരിച്ചു. അടുത്ത ചില വീടുകളിലെ കുട്ടികൾക്ക് ട്യൂഷനെടുത്ത് അതിൽനിന്ന് കിട്ടിയ കാശു കൊണ്ട് വീണ്ടും പഠിത്തം തുടർന്നു. കലാലയ വിദ്യാഭ്യാസം പൂർത്തിയാകുന്നതുവരെയും ആ വാശി തുടരുകയും ചെയ്തു. 1954-ൽ തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ നിന്ന് മലയാളം ഓണേഴ്സ് പരീക്ഷ ഒന്നാം ക്ലാസ്സിൽ ഒന്നാമനായി റെക്കോർഡു മാർക്കോടെ വിജയിച്ചപ്പോൾ നനഞ്ഞ കണ്ണുകളോടെ അച്ഛൻ ആശ്ലേഷിച്ചു. പരീക്ഷാഫലം വന്ന് രണ്ടാഴ്ച കഴിഞ്ഞപ്പോൾ പത്തനംതിട്ട കത്തോലിക്കാ കോളേജിൽ മലയാളം ലക്ചററായി ഔദ്യോഗികജീവിതം ആരംഭിച്ചു. രണ്ടുമാസം കഴിഞ്ഞപ്പോൾ തിരുവനന്തപുരത്ത് സർക്കാർ സംസ്കൃത കോളേജിൽ ലക്ചററായി നിയമനം കിട്ടി. തുടർന്ന് തിരുവനന്ത പുരം ആർട്സ് കോളേജ് യൂണിവേഴ്സിറ്റി കോളേജ്, പാലക്കാട് വിക്ടോ റിയ കോളേജ്, മടപ്പള്ളി ഗവ. കോളേജ് എന്നിവിടങ്ങളിൽ പ്രൊഫസ്സറായും, വകുപ്പു മേധാവിയായും ജോലി നോക്കി. 1979-ൽ സർക്കാർ അന്യായമായി സ്ഥലം മാറ്റി. സർക്കാരിന്റെ ആ അന്യായരീതിയിൽ പ്രതിഷേധിച്ച് വാളന്റി യർ റിട്ടയർമെന്റ് വാങ്ങി ഉദ്യോഗത്തിൽനിന്നു സ്വയം വിരമിച്ചു.

1956-ൽ വിവാഹിതനായി. സർ. സി.പി.യ്ക്ക് എതിരെ നിർഭയനായി അട രാടി ദേശീയസ്വാതന്ത്ര്യത്തിനുവേണ്ടി രക്തസാക്ഷിത്വം വരിച്ച അഡ്വ. പ്രാക്കുളം പി.കെ. പത്മനാഭപിള്ളയുടെ നാലാമത്തെ പുത്രിയും ശ്രീകുമ്പ ളത്തു ശങ്കുപ്പിള്ളയുടെ കൊച്ചനന്തരവളുമായ. പ്രൊഫ. കുമ്പളത്തു ശാന്ത കുമാരിയമ്മയാണ് ഭാര്യ. ആ മഹതി നായർസർവ്വീസ് സൊസൈറ്റിയുടെ മുഖ്യസ്ഥാപനമായ തിരുവനന്തപുരം മഹാത്മാഗാന്ധി കോളേജിൽ പ്രൊഫ സ്സറായി വളരെക്കാലം സേവനമനുഷ്ഠിച്ചശേഷം പെൻഷൻ പറ്റി. കുമ്പളത്തു ശരത് ചന്ദ്രൻനായർ (ഓഫീസർ ഗവ. സെക്രട്ടേറിയറ്റ്) ഡോ. കുമ്പളത്തു പ്രതാപചന്ദ്രൻനായർ എന്നിവർ പുത്രന്മാർ.

പതിനാലാമത്തെ വയസ്സിലാണ് ആദ്യമായി ജഗദി സാഹിത്യലോകത്ത്

പ്രത്യക്ഷപ്പെടുന്നത്. തിരുവനന്തപുരത്തു നിന്നും പ്രസിദ്ധം ചെയ്തിരുന്ന ഒരു വാരികയിൽ പ്രസിദ്ധീകരിച്ച കവിതയായിരുന്നു തുടക്കം. പിന്നീട് ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ തുടർച്ചയായി നിരവധി കവിതകളും, ചെറുകഥകളും ലേഖനങ്ങളും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഈകാലഘട്ടത്തിൽ ജഗതി ആസ്ഥാനമായി ഒരു സാഹിത്യസമാജം രൂപീകരിച്ചു. ശ്രീ. തിക്കുറിശ്ശി സുകുമാരൻനായർ, ശ്രീ ജഗതി എൻ.കെ.ആചാരി, ശ്രീ. കെ. ജി. സേതുനാഥ്, കീഴതിൽ കൃഷ്ണപ്രസാദ് ഇവരൊരക്കെയായിരുന്നു സാഹിത്യസമാജത്തിലെ സഹപ്രവർത്തകർ. വേലായുധൻനായരുടെ ഇഷ്ട സുഹൃത്തായ ശ്രീ. എൻ.കെ. ആചാരിയോട് അദ്ദേഹം പറയുമായിരുന്നത്രേ ഇയാൾ "ജഗതി" എടുത്തതു കൊണ്ടാണ് ഞാൻ ജഗദി"യായതെന്ന്. "ജഗദി" എന്ന് ഒരു മലയാള പ്രൊഫസർ എഴുതുന്നതെന്താണെന്ന് പലരും ചോദിക്കുമ്പോൾ അദ്ദേഹം ഈ സംഭവം സന്തോഷത്തോടുകൂടി പറയുമായിരുന്നു. അങ്ങനെ ജഗതിയിൽ, 'ജഗദി' യും 'ജഗതി'യും ഉണ്ടായി.

കുമാരനാശാന്റെ കവിതകളെ മയമില്ലാതെ വിമർശിച്ചുകൊണ്ടുള്ള ലേഖനങ്ങളും പ്രഭാഷണങ്ങളും ജനശ്രദ്ധയെ ആകർഷിച്ചു. ആരോപണങ്ങൾക്ക് മറുപടിയായി ശ്രീ. വിദ്വാൻ കെ. ശങ്കരൻ പള്ളുരുത്തി, ഒരു പുസ്തകവും ഇറക്കി. "മഹാകവി ആശാനും ജഗതി വേലായുധൻനായരും" (ഒരു സാഹിത്യ വിമർശനം) എന്നാണ് ആ പുസ്തകത്തിന്റെ പേര്. 1958-ൽ ആയിരം കോപ്പികളോടെ ഒന്നാംപതിപ്പ് അച്ചടിച്ചു. (അച്ചടി ജാനകി പ്രിന്റിംഗ് വർക്സ്, കൊച്ചി-5) എന്നിട്ടും ജഗദി അതിൽനിന്നും പിൻമാറിയില്ല. കേരള സർവ്വകലാശാല പ്രസിദ്ധീകരിച്ച "കുമാരനാശാന്റെ കാവ്യപ്രപഞ്ചം" എന്ന ഗ്രന്ഥത്തിൽ അദ്ദേഹം എഴുതിയ "ആശാൻ മറ്റൊരു സമീപനം" എന്ന പ്രബന്ധം പലതുകൊണ്ടും ശ്രദ്ധേയമായ ഒന്നാണ്. രാധ (ഖണ്ഡകാവ്യം) യമുനാഘട്ടം (ഗാന്ധിക്കവിതകൾ) സഹജ (നാടകം) ഗുമസ്തൻ (ചെറുകഥാസമാഹാരം) ശ്രീ. വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ, പത്തുരത്നങ്ങൾ, എന്നിങ്ങനെ സാഹിത്യം, ജീവചരിത്രം, വ്യാഖ്യാനം, എന്നീ ശാഖകളിലായി ഇരുപതിലേറ ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. ചട്ടമ്പിസ്വാമികളുടെ ജീവിതത്തെ ആസ്പദമാക്കി, അഞ്ചു കാണ്ഡമുള്ള ശ്രീവിദ്യാധിരാജ പുരാണം (ഹംസപ്പാട്ട്) എന്ന വിശിഷ്ടഗ്രന്ഥവും രചിച്ചു. സാഹിത്യരചനയെക്കാൾ സാഹിത്യപഠനത്തിലും പാഠനത്തിലുമായിരുന്നു അദ്ദേഹത്തിന് കൂടുതൽ താൽപര്യം. ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ ജീവിതത്തെയും കൃതികളെയും കുറിച്ച് ഗവേഷണത്തിൽ മുഴുകിയ അദ്ദേഹം അന്ത്യഘട്ടം വരെ സ്വാമികളുടെ ആശയാദർശങ്ങൾ പ്രചരിപ്പിക്കുന്നതിൽ നിതാന്ത ജാഗ്രത പുലർത്തി. നാലുദശകത്തിലേറെയായി വിദ്യാധിരാജ പ്രസ്ഥാനവുമായി ബന്ധപ്പെട്ടു പ്രവർത്തിച്ച ഇദ്ദേഹം ശ്രീചട്ടമ്പിസ്വാമികളെക്കുറിച്ചുള്ള ഗവേഷണത്തിൽ ദത്തശ്രദ്ധനായിരുന്നു. അതു മരണം വരെ തുടരുകയും ചെയ്തു.

യൂണിവേഴ്സിറ്റി പി.ജി. ബോർഡ് ഓഫ് സ്റ്റഡീസ് അംഗം, പന്മന ആശ്രമം ജനറൽ സെക്രട്ടറി "കണ്ടള ഈസായി ആശ്രമം" വൈസ് പ്രസിഡന്റ് തുടങ്ങി ഒട്ടേറെ ആദ്ധ്യാത്മിക സാംസ്കാരിക പ്രസ്ഥാനങ്ങളുടെ സാരഥി എന്ന നിലയിലും പ്രാഗത്ഭ്യം തെളിയിച്ചിട്ടുണ്ട്. കേരള ഹിന്ദി സാഹിത്യഅ

ക്കാഡമിയുടേയും ആറ്റുകാൽ ഭഗവതി ക്ഷേത്രം ട്രസ്റ്റിന്റെയും ഉൾപ്പെടെ നിരവധി പുരസ്ക്കാരങ്ങൾക്ക് അർഹനായിട്ടുണ്ട്.

അവസാനഘട്ടത്തിൽ സദാസമയവും ചട്ടമ്പിസ്വാമി എന്ന ഒരു ചിന്തമാത്രമേ അദ്ദേഹത്തിനുണ്ടായിരുന്നുള്ളൂ. അദ്ദേഹം അവസാനമായി എഴുതിയ കൃതിയും "ശ്രീ വിദ്യാധിരാജപുരാണമായിരുന്നു. ഈ കൃതി എഴുതിത്തുടങ്ങിയത് ചട്ടമ്പിസ്വാമികളുടെ സമാധിസ്ഥാനമായ പന്മന ആശ്രമത്തിൽ വച്ചായിരുന്നു. രണ്ടാമത്തെ കാണ്ഡം ശ്രീമുകാംബികാദേവിയുടെ (കൊല്ലൂർ) സരസ്വതീ മണ്ഡപത്തിൽ തുടങ്ങാൻ കഴിഞ്ഞതും ഒരു സവിശേഷമാണ്. രണ്ടായിരമാണ്ട് ആഗസ്റ്റ് ഇരുപത്തി ഒന്നിന് (2000-8-21) ശ്രീചട്ടമ്പിസ്വാമിയുടെ ജയന്തിയാണ് അവസാനമായി, അദ്ദേഹം പങ്കെടുത്ത പരിപാടിയും- ആറ്റുകാൽ ക്ഷേത്രത്തിൽ വച്ചായിരുന്നു ജയന്തി സമ്മേളനം. രണ്ടായിരമാണ്ട് സെപ്തംബർ 23-ാം തീയതി (23-9-2000) അദ്ദേഹം ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമിയിൽ വിലയം പ്രാപിച്ചു.

# മുഖക്കുറിപ്പ്

ഈ "കവനശ്രീ" പ്രസിദ്ധീകരിക്കാൻ കാരണം എന്റെ ആഗ്രഹമാണ്. അല്ല, അത്യാഗ്രഹം. എങ്ങനെ തുടങ്ങണമെന്നോ എവിടെത്തുടങ്ങണമെന്നോ ഒരു രൂപവും ഇല്ല. ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളെ സ്മരിച്ചുകൊണ്ട് അതിനുള്ള ശ്രമം ആരംഭിച്ചു.

എന്റെ അഭിവന്ദ്യഭർത്താവ് പ്രൊഫ. ജഗദി വേലായുധൻ നായർ പതിനാലു വയസ്സുമുതൽ കവിത എഴുതിത്തുടങ്ങി. ഫോർത്ത്ഫോമിൽ (ഇപ്പോഴത്തെ എട്ടാം ക്ലാസിൽ) പഠിക്കുമ്പോൾ സാഹിത്യപരിഷത്തിന് അദ്ദേഹം ഒരു കൊച്ചു കവിത എഴുതി വായിച്ചു. സമ്മേളനത്തിന്റെ അദ്ധ്യക്ഷൻ വള്ളത്തോൾ മഹാകവിയായിരുന്നു. ആ കൊച്ചുകുട്ടിയുടെ കവിത കേട്ട് സന്തോഷിച്ച് മഹാകവി ഒരു അനുമോദന കത്ത് സമ്മാനിച്ചനുഗ്രഹിച്ചു. അടുത്ത കാലം വരെ അദ്ദേഹം അത് സൂക്ഷിച്ചുവച്ചിരുന്നു. അതെങ്ങനെയോ നഷ്ടപ്പെട്ടു. ഈ കാലഘട്ടത്തിൽ ശ്രീ ജഗതി എൻ.കെ. ആചാരി, ശ്രീ തിക്കുറിശ്ശി സുകുമാരൻ നായർ, ശ്രീ കെ.ജി. സേതുനാഥ്, ജഗതി കീഴതിൽ ബംഗ്ലാവിലെ ശ്രീ കൃഷ്ണപ്രസാദ് എന്നീ സാഹിത്യകാരന്മാരുമായി ചേർന്ന് അദ്ദേഹം ഒരു സാഹിത്യസമാജം രൂപീകരിച്ചു. ജഗതിയിൽ മുടിപ്പുരയ്ക്ക് സമീപമായിരുന്നു ആ ആസ്ഥാനം. അങ്ങനെ സാഹിത്യപ്രവർത്തനങ്ങളുമായി മുന്നോട്ടുപോയി- ഇക്കാലത്ത് അട്ടക്കുളങ്ങര സ്കൂളിലെ വിദ്യാർത്ഥിയായിരുന്ന അദ്ദേഹം കവിതാരചനയും സമസ്യാപൂരണവും ഒക്കെയായി നടന്നത് അദ്ദേഹത്തോടൊപ്പം അന്നുണ്ടായിരുന്ന, ഇന്നും സാഹിത്യരചന നടത്തുന്ന ശ്രീ ആറ്റുകാൽ മാധവൻ നായർക്ക് അറിവുള്ള കാര്യമാണ്. ഇക്കാര്യം എന്നെക്കാണുമ്പോഴെല്ലാം അദ്ദേഹം പറയാറുമുണ്ട്. "കർഷകൻ" മാസികയിലും മറ്റ് ആനുകാലിക പ്രസിദ്ധീകരണങ്ങളിലും അക്കാലത്ത് ധാരാളം കവിതകൾ പ്രസിദ്ധീകരിച്ചിട്ടും ഉണ്ട്. പിന്നീട് പഠനത്തിലും പാഠനത്തിലും ശ്രദ്ധിച്ചു തുടങ്ങിയപ്പോൾ പഠനവും പാഠനവും ഒരു ലഹരിയായിരുന്ന അദ്ദേഹം ആരെങ്കിലും ആവശ്യപ്പെടുമ്പോൾ മാത്രം കവിത എഴുതി. ശ്രീ.

എസ്.കെ. നായരുടെ "മലയാള നാട്" എന്ന മാസികയുടെ വാർഷികാഘോഷവേളയിൽ പാടാനായി ശ്രീമതി കവിയൂർ രേവമ്മ പറഞ്ഞതനുസരിച്ച് "മലയാള നാട്" എന്ന ഒരു കവിത എഴുതിക്കൊടുത്തു. ആ കവിതയും നഷ്ടപ്പെട്ടു. ആവശ്യക്കാർക്ക് കവിത എഴുതിക്കൊടുക്കുമെന്നല്ലാതെ, കോപ്പി എടുത്തു വയ്ക്കുകയോ ഒന്നും ചെയ്യുമായിരുന്നില്ല. അങ്ങനെ അപ്പഴപ്പഴായിപ്പലർക്കും എഴുതിക്കൊടുത്ത കവിതകൾ ഞാൻ ശേഖരിച്ചു. അവിടവിടെ ചില ഡയറികളിൽ കണ്ട കവിതകൾ തപ്പിയെടുത്തു. സംസ്കൃത കോളേജിൽ കോളേജ് ഡേയ്ക്കു വേണ്ടി വിദ്യാർത്ഥികളുടെ താൽപ്പര്യം അനുസരിച്ചെഴുതിയ "ഭസ്മാസുര വധം", അഭേദാശ്രമത്തിലെ വിശാഖോത്സവത്തിനായി ഭക്തജനങ്ങളുടെ ആവശ്യമനുസരിച്ചെഴുതിയ "ഗംഗാരത്നം" എന്ന വില്ലടിച്ചാൻപാട്ട്, അവിടുത്തെ ഭജനസംഘത്തിനുവേണ്ടി എഴുതിയ ഭജനപ്പാട്ടുകൾ, അഭേദാനന്ദ സ്തുതികൾ, ശ്രീ വിദ്യാധിരാജ സ്തുതികൾ, കണ്ടള ആശ്രമം സ്ഥാപകൻ സ്വാമി പ്രഭാനന്ദജിയെക്കുറിച്ചെഴുതിയ ഭക്തിഗാനങ്ങൾ, ഇവയൊക്കെ അവയിൽപ്പെടുന്നു. ഇവ കൂടാതെ "ശ്രീ ചിത്തിര തിരുനാൾ സ്മരണാഞ്ജലിയും" കെ.ആർ. ഇലങ്കത്ത് സ്മരണാഞ്ജലിയും ഞാൻ ശേഖരിച്ചവയിൽപ്പെടുന്നു. 2000-ാം ആണ്ട് സെപ്റ്റംബർ 23-ന് ദിവംഗതനായ അദ്ദേഹം ഒരാഴ്ചമുൻപ് എൻ.എസ്.എസ് ജനറൽ സെക്രട്ടറി ശ്രീ.പി.കെ. നാരായണപ്പണിക്കരു സാറിന്റെ സപ്തതി ആഘോഷത്തെ ആശംസിച്ചുകൊണ്ട് "സാരഥി" എന്നൊരു കവിതയും രചിച്ചു.അത് "സർവീസ് ദ്വൈവാരിക" യിൽ പ്രസിദ്ധീകരിക്കുകയും ചെയ്തു. കൂടാതെ ഈ സമയത്തുതന്നെ അംബാപ്രസാദത്തിലേക്ക് "പൈങ്കിളി" എന്ന ആധ്യാത്മിക കവിതയും അയച്ചു. അത് ഒക്ടോബറിൽ അവർ പ്രസിദ്ധീകരിച്ചു. മറ്റൊരു കാര്യം കൂടി പ്രത്യേകിച്ചു പറയേണ്ടതുണ്ട്. അദ്ദേഹത്തിന്റെ സഹപാഠിയായ പ്രൊഫ. കുമാരൻ നായരും ഭാര്യയും, സഹോദരിയും ഭർത്താവ് ശ്രീ. പി.ജി.സുകുമാരൻ നായരും അദ്ദേഹം മരിക്കുന്നതിനു തലേദിവസം വീട്ടിൽവന്നു. വെള്ളിയാഴ്ച വൈകിട്ടായിരുന്നു അവർ വന്നത്. (2000.9.22) സ്വന്തം അനിയത്തിയെപ്പോലെ സ്നേഹിക്കുന്ന വസന്തയുടെ കയ്യിൽ (പ്രൊഫ.കുമാരൻ നായരുടെ സഹോദരി) പ്രഭാനന്ദ സ്വാമിയെക്കുറിച്ചെഴുതിയ അഷ്ടോത്തരശത നാമാവലി അദ്ദേഹം തന്നെ കൊടുത്തു. അന്നേദിവസം എഴുതിത്തീർന്നതായിരുന്നു ആ നാമാവലി. പിറ്റേന്ന് അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു എന്ന കാര്യം പ്രത്യേകം പ്രസ്താവം അർഹിക്കുന്നു. ഒരു നിയോഗമെന്നവണ്ണമായിരുന്നു തലേന്നു തന്നെ പ്രിയപ്പെട്ടവരായ അവർ എത്തിയത്.

അങ്ങനെ പലപ്പോഴായി ആവശ്യാനുസരണം പലർക്കും എഴുതിക്കൊടുത്ത കവിതകൾ കണ്ടുപിടിക്കാൻ ഞാൻ വളരെയധികം ബുദ്ധിമുട്ടി. അദ്ദേഹത്തിന് ഇതൊന്നും ഒരാവശ്യമായി തോന്നിയില്ല. " ശ്രീ വിദ്യാധിരാജ പുരാണം" പ്രസിദ്ധീകരിക്കണമെന്ന ഒരാഗ്രഹം ഉണ്ടായിരുന്നു. മരിക്കുന്നതിന്റെ തലേദിവസം മുഴുവനും വ്യാഖ്യാനിച്ചു തീർത്ത് എന്നെ ഏൽപ്പിക്കുകയും ചെയ്തു. ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ അനുഗ്രഹം കൊണ്ട് അത് അച്ചടിച്ചു പ്രകാശനം ചെയ്യുവാൻ കഴിഞ്ഞത് എന്റെ ജീവിതത്തിലെ മഹാ

ഭാഗ്യമായി ഞാൻ കരുതുന്നു. മരണാനന്തര ബഹുമതിയും പുരസ്കാരവും ക്യാഷ് അവാർഡും ശ്രീവിദ്യാധിരാജ പുരാണത്തിന് ലഭിക്കുകയും ചെയ്തു.

അവിടവിടെ ചിതറിക്കിടന്നതും എഴുതിവാങ്ങിച്ചവർ സൂക്ഷിച്ചിരുന്നതുമായ കുറെ കവിതകൾ അങ്ങനെ കിട്ടി. അതുപോലെ കൊച്ചു മക്കൾക്കുവേണ്ടി എഴുതിക്കൊടുത്ത നാടോടി ഗാനങ്ങളും ഭാഗ്യവശാൽ ലഭിച്ചു. അങ്ങനെ ഇവയെല്ലാം സമാഹരിച്ച് ഒരു പുസ്തകമാക്കണമെന്ന എന്റെ ആഗ്രഹം ചട്ടമ്പിസ്വാമികൾ സാധിച്ചുതന്നു. അദ്ദേഹത്തിന്റെ കവിതകളെ വിലയിരുത്തുവാനോ അഭിപ്രായം പറയുവാനോ ഞാൻ മുതിരുന്നില്ല. അത് അനുവാചകരായ സഹൃദയർക്ക് വിടുകയാണ്.

എന്റെ ആഗ്രഹങ്ങളും പ്രയത്നങ്ങളും പറഞ്ഞപ്പോൾ സസന്തോഷം ഹൃദയപൂർവ്വം അവതാരിക എഴുതിത്തന്ന് എന്നെ അനുഗ്രഹിച്ച എന്റെ അഭിവന്ദ്യ ഗുരുനാഥനായ ഒ.എൻ.വി. സാറിനെക്കുറിച്ച് പറഞ്ഞുകൊള്ളട്ടെ. ഗ്രന്ഥകർത്താവിന്റെ സുഹൃത്തായ, മലയാളത്തിന്റെ മഹാകവിയായ - സർവജ്ഞനും പരിപൂർണ കലാനിധിധിയുമായ ബ്രഹ്മജ്ഞനായ ചട്ടമ്പിസ്വാമികൾ, "ശ്രേഷ്ഠനായ ഭിഷഗ്വരനെന്ന് " വിലയിരുത്തിയ ശ്രീ. ഒ.എൻ. കൃഷ്ണക്കുറുപ്പ് വൈദ്യനവറുകളുടെ പുത്രനായ ശ്രീ ഒ.എൻ.വി. സാറിന് നമ്രശിരസ്കയായി ഭക്ത്യാദരപുരസ്സരം പ്രണാമങ്ങൾ അർപ്പിക്കുന്നു.

അതുപോലെതന്നെ സ്മര്യ പുരുഷനെക്കുറിച്ച് അനുസ്മരണങ്ങൾ എഴുതിത്തന്ന് എന്നെ അനുഗ്രഹിച്ച എന്റെ അഭിവന്ദ്യ ഗുരുനാഥ സുലോചന ടീച്ചറിനോടും, ഞാൻ ജ്യേഷ്ഠനെപ്പോലെ സ്നേഹിക്കുന്ന ശ്രീ. ആറ്റുകാൽ മാധവൻ നായരോടും, എന്റെ പ്രിയപ്പെട്ട അനുജനായ വട്ടപ്പറമ്പിൽ ഗോപിനാഥപിള്ളയോടും, ജഗതിസാറിന്റെ ശിഷ്യനും മകനുമായ ശ്രീ എം.ജി രാധാകൃഷ്ണനോടും ഉള്ള എന്റെ സ്നേഹവും നന്ദിയും കടപ്പാടും ഞാൻ അറിയിച്ചുകൊള്ളുന്നു.

ഈ സംരംഭത്തിൽ എന്നെ സ്നേഹപൂർവ്വം സഹായിച്ചനുഗ്രഹിച്ച എന്റെ പ്രിയപ്പെട്ടവരായ നന്ദിനിപ്രിന്റേഴ്സ് ഉടമകളോടും സതേൺസ്റ്റാർ പബ്ലിക്കേഷനോടും എന്റെ ഹൃദയം നിറഞ്ഞ നന്ദിയും സ്നേഹവും കടപ്പാടും പറഞ്ഞുകൊള്ളട്ടെ. പ്രത്യേകിച്ച് നന്ദിനി, ജയ, രാജാനന്ദ്....... തുടങ്ങിയ പ്രഗത്ഭമതികളായ കലാകാരന്മാരെ ഞാൻ അനുമോദിക്കുന്നു. ഈ പബ്ലിക്കേഷന്റെ ജീവാത്മാവും പരമാത്മാവുമായ എന്റെ പ്രിയപ്പെട്ട രാജേന്ദ്രനോടുള്ള കടപ്പാട് സസന്തോഷം അറിയിച്ചുകൊള്ളുന്നു. എന്റെ മാതാപിതാക്കളും ഗുരുജനങ്ങളും സജ്ജനങ്ങളായ സഹൃദയരും എന്നെ അനുഗ്രഹിക്കുമെന്ന വിശ്വാസത്തോടെ, എന്റെ അത്യാഗ്രഹം സാധിച്ചുതന്നനുഗ്രഹിച്ച ശ്രീവിദ്യാധിരാജ പ്രഭുവിന്റെ പാദപത്മങ്ങളിൽ സാദരം സവിനയം "കവനശ്രീ" കാണിക്കയായി സമർപ്പിച്ചുകൊള്ളുന്നു.

വിനയപൂർവ്വം
**പ്രൊഫ. കുമ്പളത്തു ശാന്തകുമാരി അമ്മ.**

# I
# സ്തുതിഗീതങ്ങൾ

## ഗജമുഖ ഭഗവൻ

ജയ ജയ ഭഗവൻ! ഗണപതി ഭഗവൻ!
ജയ ജയ മുനിജന സേവിത ഭഗവൻ!
ജയ ജയ നിഖില നിലിംബപദാർച്ചിത
ജയ ജയ ജയ ജയ ഗജമുഖ ഭഗവൻ! (ജയ)

കരിയുടെയുരുവമെടുത്തു മഹേശൻ
ഗിരിവരസുതയൊടു ചേർന്നു രസിയ്ക്കേ
തിരുവവതാരമിയന്ന ഗണേശ്വര!
തിരുവടിയടിയൻ തൊഴുതീടുന്നേൻ! (ജയ)

നഗപതി സുത പരിതോഷ വിലാസം
ഭവസുരനായക! രാഗവികാസം
ഗുഹസഹജാത! വിഭാവ വിഭാസം
ജയ ജയ ഗജമുഖ ദേവ നമസ്തേ (ജയ)

കളകള ധൗത വിമോഹന ഗാത്രം
കളഭ സമാന മനോരമവക്ത്രം
വിലുളിത മധുരിമ പദശതപത്രം
വിജയതി തവമഹനീയ ചരിത്രം (ജയ)

ഭുവനമശേഷമൊരുക്കി രസിച്ചും
ത്രിഭുവനമഖിലമുടച്ചു ലസിച്ചും
വിലസിത കേളികളാടും നിന്നുടെ
പദയുഗമടിയനു ശരണം ശരണം!! (ജയ)

നിധിപതിയായ കുബേരമനസ്സിൽ
തടവിയ ഗർവ്വ് ചവിട്ടി മെതിക്കാൻ
ഭുവനമിതഖിലവുമുണ്ടൊരു ഭഗവൻ!
തവപദമടിയനു ശരണം ശരണം (ജയ)

വിരവൊടു വായസരൂപമെടുത്താ-
കുറുമുനി തന്റെ കമണ്ഡലു തീർത്ഥം
പരിചൊടു തട്ടിമറിച്ചു സുരേശനു
ഹിതമതു ചെയ്ത ഗണേശ നമസ്തേ! (ജയ)

അരുണമനോഹര വസനം ചാർത്തും
തിരുവുടലടിയനു കണിയായ് വരണം
ദുരിതഹരണചണപാദ സരോജം
ദുരിതമശേഷമകറ്റീടേണം. (ജയ)

ലംബോദര! തവ തുമ്പിക്കരവും
കൊമ്പും കുംഭയുമണിഗജമുഖവും
ഇമ്പമൊടെന്റെ മനസ്സിലുദിപ്പാൻ
ശംഭുസുതാ! വരമേകുക വരദാ! (ജയ)

കലിമലമകലാൻ കരിവരവദനാ!
കഴലിണ വിരവൊടു തൊഴുതീടുന്നേൻ.
പിഴകളശേഷമൊഴിച്ചുടനെന്നെ
കനിവൊടു കാത്തരുളീടുക ദേവാ! (ജയ)

ദുരിതഹരം തവപാദസരോജം
പരിചൊടു വിഘ്നമൊഴിച്ചരുളേണം.
ഗിരിവരസുത പരിലാളിത നീയേ
ശരണം ശരണമെനിയ്ക്കു ഗണേശാ! (ജയ)

# അമ്മേ: നാരായണീ!

അമ്മേ! നാരായണീ! ദേവീ നാരായണീ!
ചെമ്മേ ഭവൽപ്പദം കുമ്പിടുന്നേൻ
നിന്മേനിയെപ്പോഴും മന്മാനസത്തിനു
സമ്മോദമേകണേ ലോകമാതേ!
ചിൽക്കാതലായ നിൻ തൃപ്പാദതാരിലെൻ
ഹൃത്താം മധുകരം പൂകിടേണം
ഇക്കണ്ട സർവ്വവും ചൊൽക്കൊണ്ട നിന്നുടെ
ചിദ്രൂപമെന്നു ഞാനിന്നറിഞ്ഞു.
സത്യം സമസ്തവും നീ മാത്രമെപ്പൊഴും
വ്യർത്ഥമിക്കാണും ചരാചരങ്ങൾ.
അമ്മേ! മഹേശ്വരീ! നിന്നിൽപ്പെടാത്തതായ്
ഇമ്മഹിതന്നിലില്ലൊന്നുമെന്നും
എല്ലാവുമമ്മ തൻ ചൊല്ലാർന്ന രൂപമാ-
ണല്ലാതെയില്ലൊന്നുമൊന്നുമെങ്ങും
വിശ്വം ചമച്ചതും വിശ്വം ഭരിപ്പതും
വിശ്വൈകനാഥ നീ തന്നെയല്ലോ!

സംസാരശംസനം കിംസാരമോർക്കുകിൽ
അംസാന്തമായതിൽ മുങ്ങി ഞാനോ
തൻസാരമായ നിൻ തത്വം മറന്നുപോയ്
അൻപേകിടേണമേ തമ്പുരാട്ടീ!
ഞാനെന്ന ചിന്തയാൽ മാനം നുകർന്നു ഞാൻ
നീയെന്ന സത്യമന്നോർത്തതില്ല
ഞാനാരുമല്ല, ഞാൻ നീയെന്ന വാസ്തവം
ഞാനിന്നറിയുന്നു ലോകമാതേ!
നീയെന്ന സത്യമേ ലോകത്തൊരെണ്ണമു-
ള്ളായത്തമാർക്കുവാനാർക്കുമെന്നും
നേരായ നിന്നുടെ നേരൊന്നറിയുവാൻ
നേരമെനിയ്ക്കെത്ര വേണ്ടിവന്നു.
നേരിന്നറിയവേ നേരെന്റെ മാനസം
നേരുന്നു നിന്നിൽക്കലർന്നു ചേരാൻ.
എല്ലാം വെടിഞ്ഞു ഞാൻ കല്യാണരൂപിണി!
ചൊല്ലാർന്ന നിൻപദം ചിന്ത ചെയ്‌വൂ.
അമ്മേ! മനോഹരീ! സമ്മോദ ദായിനീ!
നിൻപാദ പങ്കജം കൈതൊഴുന്നേൻ
പാരമപാരമാം സംസാരവാരിധീ-
പാരം കടത്തുവാൻ കൈതൊഴുന്നേൻ.

# സരസ്വതീസ്തവം

**പല്ലവി-**

ദേവി ദേവി കൃപാരസം മഹിതേ
മൂകാംബികേ മമ
ദേഹി ദേവി കൃപാരസംമഹിതേ

**അനുപല്ലവി-**

ആഗമക്കലയായ നിൻ തിരു
പാദപൂജകൾ ചെയ്യുമടിയനു
(ദേഹി)

**ചരണം 1**

തുഷ്ടനാം പരമേഷ്ടിയൊരു ദിന-
മിഷ്ട ഭാവന തുടരവേ ഹൃദി
തുഷ്ടിയോടു പിറന്ന നീജന
പുഷ്ട ഭാഗ്യപയോധിയായ് ഭൂവി
(ദേഹി)

**ചരണം 2**

വേദരൂപിണി! സകലകലകളു-
മാദരിപ്പൊരു ശങ്കരീ തവ
നാദലഹരിയിൽ മുഴുകിടാത്തൊരു
ലോകവും നഹി ലോക രക്ഷകി
(ദേഹി)

**ചരണം-3**

ചേണിയന്ന തവാംഗമൊരു കുറി
കാണുവാൻ കഴിയേണമടിയനു
പാണിധൃത മണിവീണയും ജപ
മാലയും കണികാണണം മമ
(ദേഹി)

**ചരണം 4**

വരദയാകിയ നിന്റെ തിരുമല-
രടികളടിയനു ശരണമേയിഹ
സരസിജാസന ദയിതയാം തവ
വരമതേകണമനിശമടിയനു
(ദേഹി)

**ചരണം 5**

നാവിൽ വന്നു വിളങ്ങണം തവ
നാദരൂപമനാരതം മമ
നാദരൂപിണി നിൻ പദാംബുജ
ധാമമാകണ മെൻമനംഭുവി
(ദേഹി)

**ചരണം 6**

സർവ ദേവരുമാദരിപ്പൊരു
ദിവ്യദേവതയായ നീ മമ
ഗർവ്വൊഴിഞ്ഞ മനസ്സിലെപ്പൊഴു-
മീവിധം കളിയാടണം ഭുവി
(ദേഹി)

**ചരണം 7**

ശുഭ്രവസന വിശേഷധാരിണി
ശുഭ്ര പദ്മ വിലാസ വാസിനി
ശുഭ്ര പുഷ്പ വികാസ ഹാസിനി
ശുഭ്രരൂപിണി തേ നമോ നമഃ
(ദേഹി)

# പ്രഭാനന്ദ സ്തുതി

കാഷായാംബര കാന്തികാന്തകമനീ-
യാംഗം, വിശാലാളികം
നാസാകേസര ഭാസുരോജ്വല മുഖാം-
ഭോജം, മനോരഞ്ജകം
ദോഷാ ശേഷ വിശോഷണാത്മചരിതം
പ്രേമാസ്പദം താപസം
സംസാരാർണ്ണവതാരകം ഹൃദി പ്രഭാ-
നന്ദം ഭജേഹം സദാ.

(1)

ദേവ ദേവ നമോസ്തുതേ ജയദേവ ദേവ
നമോസ്തുതേ
ദേവ ദേവ നമോസ്തുതേ ഗുരുദേവ ദേവ
നമോസ്തുതേ
ദേവരൂപ! മഹാനുഭാവ! ദയാപയോധിമഹാപ്രഭോ!
ഭാവയേഹൃദി താവകാഞ്ചിത പാദപങ്കജമാസ്ഥയാ.

(2)
ഭക്തവത്സലനാം ഭവൽപ്പദഭക്തികൊണ്ടു
വിടർന്നതാം
ചിത്തതാരിലുറഞ്ഞ തൂമധുവായിനീ
വിലസീടണം
സക്തിതൻ മധുരങ്ങളൊക്കയുമാമരന്ദ-
മതാകണം
മുക്തിമാർഗ്ഗമെനിക്കതൊന്നു
തുറന്നു നൽകണമെൻ വിഭോ!

(3)
നിസ്വമായ വപുസ്സുടച്ചു വലിച്ചെറി-
ഞ്ഞഭികാമ്യമാം
സസ്വമാത്മതനുസ്സിയന്നൊരു മസ്കരീന്ദ്ര
മഹാപ്രഭോ!
ത്വൽപ്പവിത്ര ചരിത്രമൊന്നുരിയാടുവാൻ
കഴിയുന്നതേ
ചിത്രമെന്റെ മനസ്സിനത്ര സുഖപ്രദം
കരുണാനിധേ!

(4)
സ്നേഹ വാരിധിയാം ഭവൽപ്പദതാരണ-
ഞ്ഞൊരു കാരണാൽ
ഏകമാണിതു സർവമെന്നൊരു ബോധമുള്ളി
ലുണർന്നുമേ
ഈഹയാലുളവായിടുന്നൊരു ഭേദഭാവന
സർവവും
പോയകന്നു മനസ്സുമാത്മവിചാര
വാരിധിമഗ്നമായ്.

(5)
വ്യഷ്ടിയല്ല സമഷ്ടിയാണറിയുന്നവർക്കു
സനാതനം
വ്യഷ്ടിസത്ത സമഷ്ടിയിൽ വിലയിക്കുമെന്നതു
സത്യവും
ഇഷ്ടമായ സമഷ്ടിതൻ പരിപുഷ്ടിയെന്നതു
സോഹമാം
നിഷ്ഠയാലിഹ നേടുവാനവിടുന്നു തന്നുപദേശവും

(6)

തെല്ലുമില്ല മമത്വമെങ്കിലുമിപ്പദാംബുജ
സീമയിൽ
ചെല്ലുവോർക്കു ലഭിപ്പതോ നിജമക്ക-
ളെന്ന മമത്വവും
ഇല്ലൊരാൾക്കുമിതേവിധം മമതാ-
വിശേഷമഹോസ്വയം
ചെല്ലുവോരെഴുന്നേറ്റു പോകയുമില്ലി-
തെന്തൊരു വിസ്മയം

(7)

ഹന്ത ഹന്ത മഹാപ്രഭോ! പറവാൻ തുടങ്ങു-
കിലാവതോ
നിന്തിരുപ്പദതാരു തന്റെ മഹത്ത്വ
വിസ്മയഗാഥകൾ
ചിന്തതന്നിലുണർന്നിടേണ മമന്ദമെൻ
ഗുരുദേവ! നിൻ
ബന്ധുരാംഗമെനിക്കു സന്തതമെൻ
ഗദങ്ങളകന്നിടാൻ

മുനിവരനേ! ശരണം- പ്രഭാനന്ദ
മുനിവരനേ ശരണം

പരയുടെ പാൽക്കടലലകളിൽ മുഴുകി
ദുരയുടെ മറുകര പൂകിയ ദേവാ
വരമരുളീടുക വരദാമാമുനി-
വരപരിപൂജിത പാദസരോജാ
(മുനി)

കാഞ്ചന ലോഷ്ഠ സമാന വിചാരാ!
സഞ്ചിത സൗഹൃദ സംയമധാമാ!
കിഞ്ചന ദോഷ വികാര വിചാരം
നെഞ്ചിലെഴാത്തൊരു കരുണാസിന്ധോ!
(മുനി)

ആരിലുമില്ലൊരു ഭേദവിചാരം
ആരും താനാണെന്ന വിചാരം
ചേരുന്നവിടുന്നെന്തൊരുദാരൻ
കാരണപൂരുഷ സദൃശാകാരൻ
(മുനി)

ദേഹവിചാര വിഷാദം കളവാൻ
സോഹംമതിയാമെന്നുപദേശം
മോഹമദാദി വിനാശകമന്ത്രം
സ്നേഹമഹാധനനവിടുന്നരുളീ
(മുനി)

താതനുദാരൻ മക്കളെയെല്ലാം
നേരതിലൊന്നായ്ക്കരുതും പോലെ
ധീരമുനീശ്വരനവിടുന്നെല്ലാ-
പേരെയുമൊരുപോൽ കരുതീടുന്നു
(മുനി)

ഗുരുവരതവപദ സരസിജയുഗളം
നുകരുകയാണെൻ ഹൃദയമരാളം
ഉരുതര ലൗലിക മോഹമൊടുങ്ങാ-
നിതു മമകാരണമായിവരേണം
(മുനി)

ഗതപരിമോഹ! മുനീശ്വര തവപദ
ശതദളയുഗളം തൊഴുതീടുന്നേൻ
ഹത സുഖമതിയായ്ത്തീരാനെന്നെ
തവപദയുഗളം കാത്തീടേണം
(മുനി)

പ്രൊഫ. ജഗദിവേലായുധൻ നായർ

# അഭേദഗുരുദേവ സ്തുതി

എല്ലാമൊന്ന, തിലില്ലഭേദ,മഖിലം
ഞാനെന്നുറച്ചീടുവാൻ
നിർല്ലോപം നിജ നാമകീർത്തനമഹാ
യാഗപ്രകാരങ്ങളാൽ
ചൊല്ലേറുന്ന വിമുക്തിമാർഗ്ഗമുരചെയ്-
തെന്നെന്നുമീ ഞങ്ങളെ
സ്വർല്ലോകത്തു നയിച്ചൊരാ ഗുരുവരാ-
ഭേദസ്വരൂപം ഭജേ.

# ശ്രീകൃഷ്ണ സ്തുതി

രാധാദേവീസമേതം, മുനിജനവിനുതാ
രമ്യപാദാരവിന്ദം
പൂതാനന്ദ സ്വരൂപം, പുരഹരപുരുഹൂതാദി
ദേവാഭിവന്ദ്യം
വേദാനന്ദ പ്രതീകപ്രതിഭടവപുഷാ
കാന്തിമന്തം, ഭവന്തം
ജാതാമോദേന വന്ദേ, മധുരമഥനം
മാധവം ബോധരൂപം

2

ഇക്കാണായ ചരാചരങ്ങളഖിലം താനാ-
യനന്താഭമായ്
ചിൽക്കാമ്പാ,യഖിലേശനായി വിലസും
സത്യസ്സ്വരൂപാത്മകൻ
അക്കാർവർണ്ണ, നനന്തഭോഗ രസികൻ
രാധാസമേതാഭനാ-
യുൾക്കാമ്പിൽക്കുടികൊണ്ടെനിക്കു ശരണം
നൽകേണമെന്നും വിഭോ!

# ശ്രീ വിദ്യാധിരാജ ഗുരുവന്ദനം- I

അരുണദേവനോ ഗുരോ! വരുണനോഭവാൻ
പരമകാന്തിയുണരുമമര നികരനാഥനോ?
ബ്രഹ്മഭാവമോ ഗുരോ! ധർമ്മരൂപമോ
ശർമ്മ ഫലദവിജിതകാമ ഭുജഗഭൂഷണോ?
യാഗഭോഗമോ ഗുരോ! യോഗഭാവമോ?
നിഗമമാദി സകലമുണരുമാദിരൂപമോ?
ഉദയരാഗമോ ഭവാനുദിതധാമമോ?
ഉദകവാഹ നിഖിലദേവ ഗുരുവരാഭനോ?
ചിതിവിലാസമോ ഗുരോ ശ്രുതികലാശമോ
പരമവിയതി തെളിയുമമൃതകിരണരൂപമോ?
അമൃതകുംഭമോ ഗുരോ! രജതശൃംഗമോ
നമിത ലോകഹൃദയമോഹ പാരിജാതമോ?
ഹൃദയമിന്നഹോ ഗുരോ! ഭവദധീനമായ്
ഭവദുദാരചരണ സൂനഗതമരാളമായ്
അറികയാണു ഞാൻ വിഭോ ഗുരുവരൻ ഭവാൻ
ദുരിതഭാരഹരണ ചരണ മണകയാണു ഞാൻ
ശരണമേകണേ ഗുരോ ശരണമേകണേ
ഭരിതകാമ ഭവവിമോഹമഖിലമകലണേ!

# ശ്രീ വിദ്യാധിരാജ ഗുരുവന്ദനം- 2
## (വഞ്ചിപ്പാട്ട്)

മുനിവരകുലമണിമകുട വിദ്യാധിരാജ-
മുനിപാദയുഗമഹം വണങ്ങിടുന്നേൻ.
ഗുരുവര! വശിവര! വരദ! മാമുനിവര!
പരമഭട്ടാരദേവാ! സതതമീഡേ.

വിഷധരഭൂഷണന്റെ തിരുവവതാരമായ
ഋഷികുലമണിമുത്തേ! വിശുദ്ധചിത്തേ!
സകലവാനവവൃന്ദ വിനുത പാദാരവിന്ദ
വിലസിതാംഗമെന്നുള്ളിൽ വിളങ്ങിടേണം.

ധവളകോമള കാന്ത ശിരസിജ രമ്യവക്ത്രം
ഭസിത ഭാസുരഭാവ വിപുലഫാലം
തെളിയുമോങ്കാരരൂപ നിഹിത ലോചനയുഗ്മം
കലരുമാരൂപമെന്നിൽത്തിളങ്ങിടേണം.

വിഷയലോലമാം ലോക വിഷമവൃത്തത്തിനുള്ളിൽ
വിഗതസംസാരനായി, വിരജനായി
നിഹതഭൗതികമോഹ നിയുതനായെന്നും യോഗ-
നിരതനായവിടുന്നു വിളങ്ങിനിന്നു.

സകലസാമാന്യമായ സകലവേദവും പാരിൽ
സകലാർഹമാക്കിവച്ച നിഗമവിത്തേ!
അഖിലവേദവും ചാലേ പകുത്തൊരുഭഗവാനും
അരുതാതിരുന്നതാണീമഹിതകർമ്മം.

നതജനപരിതാപശത പരിഹാരദക്ഷം
തവപദമൊരുകുറി ഹൃദയതാരിൽ
വിരിയുമെങ്കിലിങ്ങാരും ഗതശമലന്മാരായി
പരിണമിച്ചെന്നുമാത്മസുകൃതമാളും.

ത്വൽപ്പാദ ശിഷ്യനായീടും ചൊൽപ്പെറുമഭേദാനന്ദ-
തൃപ്പദസാരസമാദ്ധ്വീ നുകർന്നിടുന്നേൻ
അപ്പരാപരന്റെ ധർമ്മ മുദ്രിതമാം സന്ദേശങ്ങൾ
ഇദ്ധരാതലത്തിലെന്നും മുഴങ്ങീടട്ടേ.

# അഭേദാനന്ദ വന്ദനം

മഹിതവൈശാഖ നാളിലവതരിച്ചവിടുന്നു
മഹിയിലാകെയും ഭക്തിസുധയൊഴുക്കി,
മഹിതമോഹനമായ നാമസങ്കീർത്തനത്തിന്റെ
മഹിമാതിരേകമെല്ലാം തുറന്നുകാട്ടി,
മനുജ ജന്മത്തിലാർക്കും മരണമില്ലാതെയാവാൻ
മതിയിതെന്നവിടുന്നു കനിഞ്ഞരുളി.

വിഷ്ണുനാമജപത്തിനാലുലകിടമഖിലവും
നിത്യവുമാമ്പാടിയാക്കിച്ചമച്ചുവല്ലോ
നാമകീർത്തനത്താലാർക്കും കാമിതസാഫല്യമുണ്ടാം.
കാമലോഭമോഹമറ്റു വിശുദ്ധിയുണ്ടാം.
നാമജപത്തിനാലല്ലോ വനചരപാശൻ മുന്നം
കേമനായ വാല്മീകിയായ് പരിണമിച്ചു!
നാമജപത്തിനാലല്ലോ ഗണികയാം പിംഗളയും
കാമമറ്റു മുക്തിമാർഗ്ഗ നിരതയായി.
നാമസാധനയാലല്ലോ വാനരമാരുതസൂനു
രാമപാദ യോഗമാർന്നു വിളങ്ങി നിൽപ്പൂ!

നാമജപമൊന്നുകൊണ്ടു നാരദമാമുനിപോലും
ശ്രീമണാള ദാസനായിച്ചമഞ്ഞതില്ലേ?
നാമജപമാഹാത്മ്യമേ! ജയിക്ക നീയെന്നുമെന്നും
ഭൂമിയെ നാകമായ് നിത്യം മാറ്റിടുന്നു നീ!

ഈ മഹാ വിമുക്തി മന്ത്രബോധനം ചെയ്തരുളിയ
മാമുനീന്ദ്ര പാദപത്മം ഭജിക്ക നമ്മൾ.
പരമകാരുണീകനായ് മരുവുമഭേദാനന്ദ-
ഗുരുവര! വരദമാം ചരണതാരിൽ
മരുവുമെൻ ഹൃദയമാം മധുകരമതിനെന്നും
മധുനുകർന്നരുളുവാൻ കനിഞ്ഞിടേണം.

# പൈങ്കിളി

വാതിലൊമ്പതുണ്ടെങ്കിലും,കൂടതിൽ
ഹാ! തടവിലാണക്കിളി കഷ്ടമേ!
പോകുവാനരുതാതെ നിൽക്കുന്നിതാ
വാതലെല്ലാം തുറന്നിരുന്നീടിലും.
*പഞ്ചവർണ്ണ വിചിത്രമായീടുമാ
മഞ്ജുനീഡത്തിനുള്ളിലുല്ലാസമായ്
സഞ്ചരിച്ചുല്ലസിക്കയാണക്കിളി
സഞ്ചിതാനന്ദ മോരോനിമേഷവും
കൂത്തടിപ്പൊരിപ്പൈങ്കിളിക്കുഞ്ഞിനെ
ച്ചീർത്തമോദം വലയിൽ കുടുക്കുവാൻ,
കാത്തു നില്പുണ്ടൊരെട്ടു കാട്ടാളര-
ങ്ങാർത്തിയോടും കവാടങ്ങൾ തോറുമേ.
ആഞ്ഞവരെറിഞ്ഞീടും വലകളിൽ
പാഞ്ഞുകേറിക്കുഴങ്ങിയെന്നാകിലും
മാഞ്ഞിടാതുള്ള വൈരാഗ്യമോടുടൻ

പാഞ്ഞുപോന്നു വെളിയ്ക്കു, വിബുദ്ധനായ്!
മുമ്പിലേറെ പ്രകാശ സമ്പൂർണ്ണമായ്-
കണ്ടിടും വഴിത്താരനോക്കി സ്വയം
പൊൻ ചിറകുമടിച്ചു പറക്കുവാൻ
വെമ്പി, മന്ദമുയർന്നാ വിഹംഗമം.

* ആറു മണ്ഡല സീമകൾക്കപ്പുറ-
ത്തായിരിക്കുമത്താമരപ്പൂവതിൽ
ഊറിനിൽക്കും സുധാരസം ഹാ! നുകർ
ന്നാരമിക്കുവാനാശിച്ചിടുന്നപോൽ.
ആ രസം നുകർന്നാലില്ല വീണ്ടുമി-
പ്പാരിടത്തിൽ പ്പറക്കേണ്ട കാര്യമേ!
പാരമാനന്ദ പൂരമാമായിടം-
ചേരുമെങ്കിൽ സ്സ്വതന്ത്രം വിഹംഗമം...!!

(നവദ്വാരമാകുന്ന വാതിലുകളോടു കൂടിയ ശരീരമാകുന്ന കൂട്. ജീവൻ എന്ന പൈങ്കിളി അതിനുള്ളിൽ പറന്നു കളിയ്ക്കുന്നു. കാമം, ക്രോധം,മോഹം, ലോഭം,മദം,മത്സരം, ദംഭം, അസൂയ എന്നീ എട്ടു കാട്ടാളന്മാർ അതിനെ വലയിൽ കുടുക്കാൻ ഉദ്യമിക്കുന്നു. അല്പകാലം കുടുങ്ങിയെങ്കിലും വല പൊട്ടിച്ച് പുറത്തുവന്ന പൈങ്കിളി സുഷുമ്നയുടെ പ്രകാശ പൂർണ്ണമായ വഴിത്താര മുമ്പിൽ തെളിഞ്ഞു കാണുന്നു. ഷഡാധാരങ്ങളാകുന്ന ആറു മണ്ഡലങ്ങൾക്കപ്പുറമുള്ള സഹസ്രാര പദ്മത്തിൽ നിന്ന് ഊറി വരുന്ന ബ്രഹ്മബോധാമൃതം നുകർന്ന് ആനന്ദിക്കാൻ ജീവനാകുന്ന പൈങ്കിളി സുഷുമ്നാ പഥത്തിലൂടെ ഉയരുന്നു).

* **പഞ്ചഭൂതങ്ങളാൽ വിചിത്രമായത്.**
* **ഷഡാധാരമണ്ഡലങ്ങൾക്കപ്പുറത്തുള്ള, സഹസ്രാര പദ്മം**

# ജീവകാരുണ്യം

**(നരനായിങ്ങനെ....)**

കരുണതൻ മണിക്കടലായീടുമെൻ
പരമഭട്ടാര ഭഗവാനെ!
നിഖില പൂജിത പദപയോരുഹ
യുഗളമിങ്ങെനിയ്ക്കവലംബം
തിരുമുഖാഞ്ചിത രജതരോമവു-
മുരുവിശാലമാമളികവും
അരുണ പങ്കജ നയന ശോഭയു-
മഭയ മാകേണമിവനെന്നും
മഹിതമാം മൃദുഹസിത വെണ്ണിലാ-
വൊഴുകി വന്നെന്റെ മനതാരിൽ
അലയടിച്ചെന്നു,മതിനെയാനന്ദ-
നിലയമാക്കേണം ഭഗവാനേ!
കടുവ പോലുമീ പദമണയുകി-
ലടിപണിഞ്ഞുപോമറിയാതെ
എലിയും പാമ്പുമിങ്ങൊരുമയാർന്നല്ലോ
നിലകൊണ്ടീടുന്നിത്തിരുമുമ്പിൽ.
നിഖിലബാന്ധവനവിടുന്നാകയാൽ

അഖിലമാം ജന്തുനികരവും
അരികിലാശു വന്നണകയാണേവ-
മപര ചിന്തകളറിയാതെ.
മുനിവരാന്വയമകുടമാമങ്ങേ-
ക്കനിവിൻ പാത്രമായ് വരണം ഞാൻ
അതിനനുവദിച്ചരുളുമെങ്കിലെൻ
നരജന്മം നിത്യം സഫലമായ്

# ഒറ്റശ്ലോകം

കാട്ടിൽക്കാലത്തു മേയാനണയുമൊരു
    പശുക്കുട്ടിയെക്കണ്ടു പല്ലും
കാട്ടിച്ചാടിക്കുതിച്ചങ്ങണവൊരു
    കടുവാരാജനെക്കണ്ടുമന്ദം
പാട്ടിൽച്ചേലോടണഞ്ഞത്തലയതി
    ലലസം തട്ടവേ ശാന്തനായ്‌വാ-
ലാട്ടിക്കൊണ്ടങ്ങു പോയാനതിതര
    കഠിനാകാരനാം ഹിംസ്രവന്യൻ

(" കോടനാട്ടു വനങ്ങളിൽ" എന്ന ലേഖനത്തിലെ സംഭവം വിവരിക്കുന്നു. കാട്ടിൽ മേഞ്ഞുകൊണ്ടു നിന്ന ഒരു പശുവിന്റെ നേർക്ക് ദംഷ്ട്രയും നഖങ്ങളുമായി ആഞ്ഞടുത്ത വ്യാഘ്രം ശ്രീ ചട്ടമ്പിസ്വാമികളുടെ വാക്കുകൾ കേട്ട് ശാന്തനായി മടങ്ങിപ്പോയ സംഭവം സൂചിപ്പിക്കുന്നു.)

# ബ്രഹ്മപൂജ

സകലജീവനും താനായ്
സകലലോകവും താനായ്
നിഖിലരൂപനായെങ്ങും
നിറയുമാനന്ദമൂർത്തേ!
പരമവേദാന്തസാര-
പരിണതിയായിച്ചെമ്മേ
നിറയുമോംകാരമല്ലോ
നിരുപമാകാരം തവ.
അറികിലേകമാം നിന്നെ
വിവിധ രൂപമായല്ലോ
കരുതിവന്നു ഞാനയ്യോ
വിവരമില്ലാതേ പാരം.
പരമപൂർണ്ണമായ്ത്തേജോ
ഭരിത രൂപമായെങ്ങും
പരിലസിച്ചീടും ചിത്താം
പരമഭാവമേ വന്ദേ!

# II

## മറുപടി

വരുമിഹ മനോഹരേ! നാളെ നിൻ നായകൻ
വരമരുളുവാൻ നിനക്കാഗ്രഹം പോലവേ
വരമൃദുലമാനസം പോലെയാലോലമാം
വരണമണിമാലയും കൊണ്ടു നിന്നന്തികേ.
കരയരുതു തങ്ക, മീ നമ്മളൊന്നിക്കുവാൻ
കരുതിയതു പക്ഷേ കഴിഞ്ഞില്ലയെങ്കിലും
ഒരു ഫലവുമില്ലനാം മല്ലിടാനോർക്കുകിൽ
നിയതിയുടെ നീതിക്കു മാറ്റമില്ലോമനേ!

വിധിയുമിഹ നമ്മൾതൻ വിശ്വാസവും പലേ
വിധമതൊരുമിക്കുവാൻ വൈഷമ്യമാണുകേൾ.
വിധിയുടെ ഗതിക്കുനാം വിഘ്നം വരുത്തുവാൻ
തുനിയുവതു കേവലം വ്യർത്ഥമത്രേ തുലോം.

വിലയെഴുമൊരീമർത്യജീവിതം കണ്ണുനീ-
രുലകിലണിയിക്കുവാനുള്ളതല്ലെങ്കിലും
ഉലയുമിഹ മാനസം പ്രേമാന്ത്യസിദ്ധിതൻ
ഫലമൊടു സമീപിച്ചിടുന്ന കാലങ്ങളിൽ
ഉലകമിതിനുത്തരം ചൊല്ലുകില്ലെങ്കിലും
ഉലകിനിതു പണ്ടേ പഴക്കമാണോമനേ!

ഉരുകിമറിയുന്നൊരാ സാമൂഹ്യനീതിതൻ
തിരമറിയുവാനഭ്യസിച്ചൂ പലേവിധം,
കുരളയുടെ കത്തുന്ന കാട്ടുതീ ജ്വാലതൻ
ഖരനിരകൾ പിന്നിട്ടു മുന്നോട്ടു പോയി നാം.
ധരയിലൊരു സൗഹൃദം കെട്ടിപ്പടുത്തുവ-
ന്നിതുവരെയുമൊട്ടും പിരിഞ്ഞു മാറാത്തതായ്
വിരവിലൊരുമിക്കാം നമുക്കൊത്തുവാണിടാം
വിവിധമിതി നാമന്നു ചിന്തിച്ചുവെങ്കിലും
നിയതിയുടെ നിശ്ചയം ഹാ! മറിച്ചാണിനി-
ക്കരയുവതിലർത്ഥമില്ലൊട്ടും മനോഹരേ!
ഉടവുതടവാതെയാദ്യന്തം പ്രശാന്തമായ്
പ്രണയതടി നീരസം നിർഗ്ഗളിച്ചീടുമോ?
ചുടലയുടെ തീരം വരേയ്ക്കാത്മ സൗഹൃദം
തടവുകലരാത്തതായ്ത്തീരാൻ പ്രയാസമാം.

ഒരുവനൊടു തോന്നുന്നു സൗഹൃദം, കാണുവാ-
നൊരുവ,നഭിലാഷങ്ങളാശു കൈക്കൊള്ളുവാൻ
വരുമളവുകേൾപ്പതങ്ങന്യന്റെ കാര്യവും
വിരവിനൊടു കയ്യേൽപ്പതന്യ,നെന്നീവിധം
ഉലകിനതികാമ്യമാ മുദ്വാഹവേദിയിൽ
ഫലമബലമാർക്കിദം സർവ്വസാധാരണം.

അതിലണുവുമിന്നില്ല വേദനിക്കാൻ നിന-
ക്കതി സുഭഗനല്ലീവരുന്നൂവരൻ പ്രിയേ!
കണവനുടെ കാമ്യമാം ചാടുവാക്യങ്ങളിൽ
കമനി! യറികില്ല നീയെൻ വിയോഗാധികൾ
കരയുവതിനല്ല, നിൻ ദാമ്പത്യ ജീവിതം
കതിരുകലരുന്നതും നാളെപ്പുലർച്ചയിൽ

ചുമതലകളൊന്നല്ലയൊട്ടേറെയോമനേ!
പലതുമവിടുണ്ടാം നിനക്കു ചെയ്യേണ്ടതായ്
കരിപുരളുവാനുള്ള കാരണക്കാരിയായ്-
കഴിയരുതു നീയാമഹൽത്യാഗവേദിയിൽ.
കരടുകലരാത്തൊരാ സ്നേഹയോഗങ്ങളിൽ
പഴകുക, നിനക്കിനി ചെയ്യേണ്ടതായതാം.
ഇവനുടയഭാവിയെ ചിന്തിച്ചു നീയിനി
ക്കഴിയുവതിലർത്ഥമില്ലൊട്ടും മനോഹരേ!
പരിണയമണിഞ്ഞാലൊരുത്തിക്കു പിന്നെയി-
ല്ലപരനൊടു തെല്ലും കടപ്പാടു കാര്യമായ്
കണവനുടെ ജീവിതായോധനത്തിനങ്കല-
ങ്ങവളൊരു കടപ്പെട്ട പാത്രമായ്ത്തീർന്നു പോയ്.
പരപുരുഷ സൗഹൃദം വീണ്ടുമേൽക്കുന്നൊരാ-

സ്മരണയതുപോലും മഹാപാപമോമനേ!
മരണമണിനൃത്തം ചവിട്ടും വരേക്കു നിൻ-
വരനുടെ സുഖാസുഖം പങ്കിട്ടെടുക്ക നീ.
പതിയുടെ പദാർച്ചനം മാത്രമാണംഗനാ-
മണികളുടെ ജന്മസാഫല്യമെന്നോർക്കണം.

ഉലകമിതിലെന്തിനോ ജീവൻ വരിച്ചഞാൻ
പലവിധികരഞ്ഞോ തളർന്നോ കഴിഞ്ഞിടാം.
കരയണമിതവിധം സൗഹൃദാന്ത്യങ്ങളിൽ
കരളുരുകിയാരുമീ പ്രേമഭംഗങ്ങളിൽ
കരയുവതിനല്ലൊരാൾ ജീവിപ്പതെങ്കിലോ
അറിയരുതൊരിക്കലും രാഗാനുഭൂതികൾ
അറിയുമളവാഗ്രഹം കൂടാ, മസാദ്ധ്യമാം
കരയുവതിനും കച്ചകെട്ടേണ്ടതായ് വരാം.
ഇനി മമ സുഖങ്ങൾ നീയോർക്കാതിരിക്കിലെൻ
ഹൃദയമൊരു പക്ഷേ വിതുമ്പാതിരുന്നിടാം.
പുളകലളിതങ്ങളായ് നമ്മെപ്പുണർന്നൊരാ
പ്പഴയ സുദിനങ്ങളെപ്പാടേ മറക്കണം.
പഴമയതു സർവ്വവും പോകട്ടെയിങ്ങിനി
പ്പുതുമയുടെ മാധുര്യമോരാൻ ശ്രമിക്കനീ.
മധുരമൊഴി! നീ മറന്നേയ്ക്ക നിർഭാഗ്യസ-
മ്മിളിതരമായൊരാ മൽപ്രേമഗീതികൾ
അതിലൊരുപദം പോലുമോർമ്മിക്കുവാൻനിന
ക്കിടയിനിവരാതിരിക്കട്ടെയെന്നെന്നുമേ!

മധുരമൊഴി! യെന്നേക്കുമായിതാ നമ്മൾതൻ
ഹൃദയഗതി വന്നന്ത്യയാത്ര ചോദിക്കവേ
പുതിയൊരു പുലർച്ചയ്ക്കു കാലുവയ്ക്കുന്ന നിൻ
ഹൃദയപരിശുദ്ധിയ്ക്കു നേരുന്നു ഭാവുകം!!

# കവിയും കവിതയും

കവി പറയുന്നൂ -കവിതേ! നിന്നുടെ
കമനീയാകൃതി കാണ്മൂ ഞാൻ.
കരളിൽക്കുളിരുകിളർത്തും നിൻയുവ-
കടമിഴിനോട്ടം കാൺമൂ ഞാൻ.
മഞ്ജുളഗാനം പാടും നിന്നുടെ
മഞ്ജീരധ്വനി കേൾപ്പൂ ഞാൻ
തവ കനകാഞ്ചിത കങ്കണമംഗള
നവനവ രാഗം കേൾപ്പൂ ഞാൻ.
കലിതമദാലസയാളേ! ഹാ നിൻ
കളതനുവെത്രയ്ക്കഭികാമ്യം!
ഭാവവിനോദിനിയാളേ! ഹാ നിൻ
രൂപവിലാസമിതാസ്വാദ്യം.
ധ്യാനിക്കുന്നൂമഹിതേ! നീയെൻ
മാനസവേദിയിലെത്താനായ്!
താവക സുസ്മിത ചന്ദ്രികയേറ്റെൻ
മാനസകുമുദം വിരിയട്ടേ.
ചന്ദനമലരുകൾ നാണിക്കുന്നൊരു
ചന്തമിണങ്ങും തിരുമാറിൽ
മഞ്ജുള ഭൂഷകളണിയിക്കാം, നിൻ

മഞ്ജിമവിടരും വിധമെന്നും
കറ്റക്കാറിൻ കദനമൊതുക്കി-
ക്കെട്ടിയനിന്നുടെ ചികുരത്തിൽ
സുന്ദരി! മൃദുപദമലയജശീതള
സുന്ദരമലരുകൾ ചൂടാം ഞാൻ.
സഞ്ചിതരസമയി, വിഷയരസത്താൽ
നിൻ ചൊടിയതിൽ ഞാൻ ചുംബിക്കാം.
ശൃംഗാരത്തിൻ മഹിതരസത്തിൽ
കുങ്കുമതിലകം ചാലിക്കാം
നൃത്തം വച്ചു രസിക്കൂനിയെൻ
വൃത്തമനോഹര ശാലകളിൽ
വീണകൾ പാടി രമിക്കൂ, നിയെൻ
ഗാനസരിത്തിൻ പുളിനത്തിൽ
മോഹിക്കുന്നൂ മഹിതേ! നിന്നുടെ
മോഹനനൃത്തം കണ്ടീടാൻ
ഓടിവരൂ, നീ വിരവോടെൻ പൊ-
ന്നോടക്കുഴലിൽപ്പാടീടാൻ....

കവിത പറഞ്ഞു " -കവി! നിൻ കരളിൻ
കുളിരുകളഖിലമറിഞ്ഞൂ ഞാൻ
മോഹിക്കുന്നൂ കഷ്ടം, നീയെൻ
മോഹനരൂപം പുണരാനായ്.
സ്നേഹിക്കുന്നൊരു നിന്നെപ്പിരിയാൻ
മോഹമെനിക്കില്ലെന്നാലും,
പറയാതൊക്കുകയില്ലെൻ,ഹൃദയം
പരിപാലിക്കുമൊരഭിലാഷം.
ലളിതപദാർച്ചന ചെയ്താലിവളി-
ങ്ങലിയുകയില്ലെന്നറിയേണം.
മഞ്ജുളഭൂഷകളണിയിച്ചാലും
കൊഞ്ചുന്നവളല്ലൊരുനാളും
ബുദ്ധിവിലാസമുതിർത്തെന്നാലും
വൃത്തവിനോദം ചെയ്താലും
എത്തുകയില്ലവിടെങ്ങും ഞാനെൻ
നൃത്തംവച്ചുരസിച്ചീടാൻ.
വേദാന്തത്തിൻ വാദമെനിക്കൊരു
വേദനയാണെന്നറിയാമോ?!
ഗൂഢപദാകുലഭാഷണമെന്തൊരു
പേടിയെനിക്കെന്നറിയാമോ?
ചാരുസുഖശ്രുതിയിങ്കലെനിക്കൊരു
നേരിയ സുഖമുണ്ടെന്നാലും

ഈരടി പാടുന്നവരെല്ലാമെ-
ന്നാരാധകരല്ലറിയേണം.
ബന്ധുരഭാവ വിലോലതയാലെ-
നന്തക്കരണമുണർത്താതെ
ചന്ദനശീതളവാണി മൊഴിഞ്ഞാൽ
നന്ദിതമാമോ, മമഹൃദയം?
രൂപവിലാസിനി, ഞാനെന്നാലും
ഭാവവിനോദിനിയെന്നാളും
കേവലമിന്നിതു രണ്ടും ചേർന്നാൽ
ദേവതയായ് ഞാൻ നടമാടും.
നിന്നോടക്കുഴലെന്നന്തശ്ചൈ
-തന്യമുണർത്തിപ്പാടട്ടേ,
എന്നാൽ, നിന്നുടെ മുന്നിലൊരപ്സര
കന്യകയായ് ഞാൻ കളിയാടാം..."

# ഗംഗയോട്

എന്തിനിത്ര മടിച്ചു നിൽക്കുന്നുനീ
ഗംഗയാറേ! കലരുവാനാഴിയിൽ
കാന്തയാം നീ വരുന്നതും കാത്തിതാ
താന്തനായിക്കഴിയുന്നു സാഗരം.

ആർത്തലച്ചു വിതുമ്പും കരളുമാ-
യാർത്തനായിത്തിരിഞ്ഞും പിരിഞ്ഞുമേ
വാരിരാശിയുഴലുകയാണു നിൻ
ചാരുസാമീപ്യസൗഭാഗ്യമേൽക്കുവാൻ

നീരജപ്പൂ തിരുകിയ നിൻ കുളുർ-
നീലവേണീ വിലാസം നുകരുവാൻ
ലീലയാകരം നീട്ടിനിൽക്കുന്നുഹാ!
ലോല രോമാഞ്ചകഞ്ചുകരഞ്ജിതൻ.

മഞ്ജുളം നീ നറും നുരച്ചാർത്തിനാൽ
പുഞ്ചിരിച്ചു കുണുങ്ങിയണ്ടെത്തിയാൽ
മഞ്ജിമേ! നിന്നെ മാറോടണയ്ക്കുവാൻ
സഞ്ചിതാശനായ് നിൽക്കയാണായവൻ

അത്യഗാധഹൃദയനാണെങ്കിലും
ശുദ്ധരാഗാന്തനാണു നിൻ കാമുകൻ
ഉത്തമേ! നീ മടിക്കുന്നതെന്തിനാ-
നിത്യരാഗ ലഹരിയിൽ മുങ്ങുവാൻ
അത്തരളഹൃദയത്തിലൊന്നു നീ
നൃത്തമാടിക്കളിക്കൂ മനോഹരീ!
നിസ്തുലപ്രേമ ബന്ധമാണെപ്പൊഴും
ഹൃദ്യ,മാനന്ദമാത്മാവിനേകുവാൻ.

# ആരാധന

വാതിലൊന്നു തുറക്കൂ, തൊഴട്ടെ ഞാൻ
കോവിലിൽക്കുടികൊള്ളുമെൻ ദേവതേ!
ദേവി,നിൻപദം കണ്ടു കൈകൂപ്പുവാൻ
ഭാവലോലനായ് നിൽക്കുകയാണു ഞാൻ.
ജീവിതേശ്വരീ! മാമകാനന്ദമാം
പൂവനിപൂത്ത പുണ്യലാവണ്യമേ!
നീ കനിഞ്ഞു കടാക്ഷിച്ചുവെങ്കിലോ
നാകലോകമെനിക്കു സമാഗതം.
എത്ര രാവുകളെത്ര പകലുകൾ
എത്ര സന്ധ്യകളെത്രയോ രാത്രികൾ
ത്വൽപ്പവിത്ര ചരിത്ര വിചാരമാം
പുഷ്പതല്പത്തിൽ വീണുമയങ്ങി ഞാൻ
വന്നതില്ല കിനാവിലും കൂടി നീ-
യൊന്നെനിക്കു നിൻ ദർശനമേകുവാൻ-

# ആഗസ്റ്റ് 15

ആർഷഭാരതപ്പൂമാ-
    തണിയും സ്വാതന്ത്ര്യത്തിൻ
വാർഷികോത്സവ മല്ലീ-
    കാണുന്നിതിന്നെൻ മുന്നിൽ!
എന്തൊരാഹ്ലാദത്തിന്റെ-
    ദുന്ദുഭീഘോഷാഘോഷം
എന്തൊരുന്മേഷത്തിന്റെ
    ചലിതോത്സാഹം ചുറ്റും.
ഹർഷവും പുളകവും-
    പൂണ്ടുകൊണ്ടിതാ മർത്യ-
ലക്ഷങ്ങളല്ലോ നില്പൂ-
    മാതൃപൂജയ്ക്കായെങ്ങും
സ്തുതിഗാനമായ് ഹർഷാ-
    രാവമായ് പ്പലമട്ടിൽ
സ്തുതി ചെയ്യുവാനോരോ-
    ഭാരതീയനും നിൽക്കേ
നിന്തിരുപദോൽഫുല്ല-
    ലോലാരവിന്ദത്തിങ്കൽ
ഹന്ത! ഞാനർപ്പിക്കുന്നെൻ-
    കൂപ്പുകൈ, ഭാരതാംബേ!
മംഗലം പെയ്യും നിങ്കാൽ-
    ത്തളിരിൽ ചുറ്റും ഘോര-
ശൃംഖലാബന്ധം കണ്ടു-

മിഴിനീരൊടുങ്ങാതെ
ധർമ്മസംഗരം കൊണ്ടാ-
ബന്ധനം മാറ്റീമുന്നം
ധർമ്മരോഷത്താൽ വീർത്തോ-
രെങ്ങൾതൻ ഹൃദന്തങ്ങൾ.
അസ്വാതന്ത്ര്യയല്ലിന്നെൻ-
ജന്മഭൂ,വെങ്കിൽപ്പോലു-
മസ്വാതന്ത്ര്യമാണിന്നും-
ജീവിതം നമ്മൾക്കെല്ലാം.
പകയല്ലാതീനാട്ടി-
ലേതാനുമുണ്ടോ, സ്വാർത്ഥം
പുകയുന്നതല്ലാതെ-
മറ്റൊന്നു കാണാനുണ്ടോ?
ഭിന്ന ചിന്തയായ് ഭിന്ന-
മതമായ്, ഹാ! നാം ഭിന്ന
ഭിന്ന വാസനാവാസ
രംഗമായ് നശിച്ചാലോ!
ജ്ഞാതിയായെന്നും കഴി-
ഞ്ഞീടേണ്ടോരീനാം വെറും
ജാതിയെച്ചൊല്ലി ത്തമ്മിൽ-
ത്തല്ലുവാൻ മുതിർന്നാലോ!
സ്നേഹമാണെന്നും നമ്മൾ-
ക്കദ്വൈതമന്ത്രം, മറ്റു-
ഭേദ ചിന്തയോ, കഷ്ടം
മുക്തിതൻ തടസ്സങ്ങൾ.
ഇക്കൊടുംകളി കണ്ടാ-
ലിന്ത്യതൻ പുണ്യാത്മാവോ
തീക്കളം പോലേപൊള്ളും,
താങ്ങുകില്ലിതസ്സാധ്വീ.
പട്ടടക്കുള്ളിൽ-
ക്കിടക്കും മഹാത്മാവും
ഞെട്ടിടാം, പക്ഷെ പൊട്ടി-
ക്കരയാമറിഞ്ഞെന്നാൽ.
ഭിന്നമാം കൊടിക്കൂറ-
നമ്മുടെ നാട്ടിന്നൊട്ടും-
ധന്യമ,ല്ലൊന്നേ പറ്റൂ-
നാമതു ധരിക്കേണം.
ഒരു നാളത്തേക്കുള്ളോ-
രേകാധിപത്യം മാത്രം-
കരുതി,ക്കഷ്ടം സ്വന്ത-

49

## കവനശ്രീ

പ്രൊഫ. ജഗദിവേലായുധൻ നായർ

നാടിന്റെ സുസ്വാതന്ത്ര്യം
അന്യർതന്നടികളിൽ
ക്കാഴ്ചയായ് വച്ചൂ കഷ്ടം
നമ്മൾതൻ പൂർവ്വന്മാരാം
നാടുവാഴികൾ മുന്നം.
ഒരു നാളത്തെ സ്വാർത്ഥ-
മോഹത്തിൻ മഹാവ്രണം
കരിയാൻ പുരുഷായു-
സ്സെത്ര നാം കാത്തൂപിന്നെ.
അങ്ങനെ പണിപ്പെട്ടു-
നേടിയോരിസ്വാതന്ത്ര്യ-
മിങ്ങനെ വിഭാഗീയ
ചിന്തയാൽത്തകർത്താലോ?!
എന്നുമിങ്ങൊന്നാകേണം
ഭാരതീയരാം നമ്മ-
ളെന്നതായ് വന്നീടട്ടേ
നമ്മൾതൻ മുദ്രാവാക്യം!!

# വിധി

ഹാ! വിധിയെന്നു ചൊല്ലുന്നു മാനവൻ
ഭാവിയെത്തൻ പരിണാമകോടിയിൽ
ആവിധമില്ലൊരെണ്ണം മനുഷ്യനു
ജീവിതത്തിലൊരിക്കലുമോർക്കുകിൽ.
കേവലജ്ഞാനമില്ലായ്ക കാരണം
ഭാവഭേദപ്പെടും വികാരങ്ങളാൽ
ആവിലപ്പെട്ടുഴന്നു പോകുന്നുഹാ!
ഭുവിലീവിധം നിത്യവും, മാനവൻ.
സർഗ്ഗശക്തിതളർന്നു വീഴുന്ന നൈ-
സർഗ്ഗികമാമലസമനോഗതി
വ്യക്തി തന്നിലുണർന്നു കിളർന്നൊരാ-
വ്യക്തതയാണതിൻ നിഴൽപ്പാടുകൾ.

കർമ്മധീരതയാം പടച്ചട്ടയും
ധർമ്മമാം പള്ളിവാളുമേന്തീടുകിൽ
ഇമ്മഹിയിൽ മനുഷ്യനാം ശക്തിയെ

ച്ചെന്നെതിർക്കാൻ കഴിയുകില്ലൊന്നിനും
സ്വർഗ്ഗവാതിലടച്ചു പൂമഞ്ചമാർ-
ന്നുൾക്കനം പൂണ്ടുറങ്ങുന്ന ദൈവവും
ഉഗ്രകർമ്മ പ്രതിജ്ഞനാം മർത്യനെ
ത്തൊട്ടു നോക്കാനറയ്ക്കും -വിറയ്ക്കുമേ!
ആ മനുഷ്യപ്രതിഭതാൻ സ്വർഗ്ഗവും
ഭൂമിയുമെന്നു വേണ്ടാ സമസ്തവും
ആ മനുഷ്യനു കീഴടങ്ങാത്തതാ-
യീമഹ തന്നിലൊന്നുമില്ലോർക്കണം.
അപ്രമേയമാം തൻ രഹസ്യങ്ങളാ-
യീ പ്രകൃതി കരുതിയതൊക്കെയും
ഉഗ്രദർശന ദക്ഷനാം മാനവൻ
വിഗ്രഹിച്ചു സ്വകീയമാക്കീലയോ?!!
വാമനൻ പണ്ടു മർത്യനാം ശക്തിയെ
വാമപാദം പ്രയോഗിച്ചു താഴ്ത്തിനാൻ
ആ നരനനിഷേധ്യമാം ശക്തിയായ്
ഭാനുമണ്ഡലത്തോളമുയർന്നുപോയ്!
മർത്യനൊന്നു വിരൽ ചൂണ്ടിയാലുടൻ
നൃത്തമാടുമിബ്രഹ്മാണ്ഡമണ്ഡലം
മർത്യനൊന്നു നിവർന്നെണീറ്റപ്പൊഴാ-
മസ്തകം തട്ടിവീണു, പനിമതി.
നിശ്വസിച്ചവ, നപ്പൊഴേയ്ക്കെത്രയോ
വിശ്വഭീമ ഗ്രഹങ്ങളുയർന്നുപോയ്!!
വിസ്തരിച്ചു പറയുന്നതെന്തിനീ-
വിശ്വമിന്നൊരു പന്തവൻ കൈകളിൽ
മർത്യകർമ്മ പ്രഭാവങ്ങളൊക്കെയു-
മിത്രമാത്രം സമുന്നതമെങ്കിലോ,
എത്ര ഹീനം വിധിക്കു കീഴ്പ്പെട്ടതു
നിൽക്കുമെന്നുള്ള ചിന്തകൾ കൂടിയും!!
ഹാ വിധിയെപ്പഴിചാരി നില്പവൻ
ജീവിതത്തിന്റെ ശത്രുവാണെപ്പൊഴും
ധീരനായി പരിശ്രമിക്കുന്നവൻ
സാരനാം മർത്യദേവനായ് മാറിടും

# ഒരു മോഹഭംഗത്തിനു ശേഷം

യാമിനിയവൾ തന്മുടിക്കെട്ടിൽ
സോമബിംബ മടുമലർചൂടി
കുഞ്ഞുകാറ്റിലിളകും മുകിലാം
കുഞ്ചളകമൊതുക്കി മിനുക്കി
ചെഞ്ചൊടികളിൽ പ്പൂനിലാവിന്റെ
പുഞ്ചിരിക്കതിരങ്ങനെ ചൂടി
മഞ്ജുതാരക ഹാരമണിഞ്ഞു
മഞ്ജുളാംഗിയായ് വന്നണഞ്ഞപ്പോൾ
താമരപ്പുതു പൂക്കളുറങ്ങും
കോമളമൊരു പൊയ്കതന്നുള്ളിൽ
എങ്ങുനിന്നോ പറന്നു വന്നെത്തി
സംഗചിത്തനാമുന്മത്ത ഭൃംഗം
ചുണ്ടിലൂറിയ പുഞ്ചിരിയോടെ
വണ്ടുരച്ചവളോടലിവോടെ

“എന്തു താമരപ്പെണ്ണേ നിനക്കി-
ന്നെന്തുപറ്റീ വിഷാദിച്ചു നിൽക്കാൻ?
ആരെയോർത്തു തപിക്കുകയാണീ
നീരിലിങ്ങനെ നിന്നിരവിങ്കൽ
താവകാംഗം കുളിരുകയില്ലേ?
താമരേ! നീ തളരുകയില്ലേ?
പോരുക നിനക്കിഷ്ടമാണെങ്കിൽ
മാരഭൂവിലെൻ കേളീ വനത്തിൽ”
താമരയ്ക്കു ശരീരം വിറച്ചോ?!!
രോമഹർഷം വികാരം കുറിച്ചോ?!!
തെല്ലുലഞ്ഞവളൊന്നു വിറച്ചു
മെല്ലവേ തലയങ്ങു തിരിച്ചു
കാമമെന്തോ കഥിക്കുവാൻ ചാലേ
കാത്തുനില്പൊരു കാമുകിപോലെ.

വീണപാടിക്കരങ്ങൾ കുഴഞ്ഞു
വീണുറങ്ങിയ സുന്ദരിമാരെ
മന്ദമന്ദം തഴുകിത്തഴുകി
മന്ദമാരുതനാവഴി വന്നു
നാണമാർന്നു തളർന്നു തണുത്തു
വാണിടുന്നോരവളോടടുത്തു
കാതിലെന്തോ മൊഴിഞ്ഞു രഹസ്യം
കാതരാക്ഷി നമിച്ചുതന്നാസ്യം
മാമരങ്ങൾ തലകൾകുലുക്കി
മാറിമാറിയവളെ വിലക്കി
അങ്ങകലെക്കയത്തിലൊരോളം
പൊങ്ങിവന്നലച്ചിക്കരയോളം
പാതിരാക്കിളി, പാടില്ലയെന്നു
പാടലാംഗിയോടാവതും ചൊന്നു
താരകങ്ങൾ മിഴികൾ തുറിച്ചു
താമരപ്പെണ്ണുമാകെ വിറച്ചു.

ഒന്നുറച്ചവളോതീ പതുക്കെ,
മന്ദഹാസമിയന്നവൻ കേൾക്കേ.
“പൂമധുവിൻ മധുരം നുകർന്നു
പൂമലർക്കാവിലാകെപ്പറന്നു
നീ തുടരുമധുകരാ! നിന്റെ
ജീവിതാനന്ദ വാസന്തവൃത്തി
വേദനാമയമെന്തിനാണിങ്ങാ-
ലോകജീവിതം? പോരുകില്ലീഞാൻ
ജീവനാഥനെക്കണ്ടെത്തുവോളം

കേവലാനന്ദമിങ്ങെത്തുവോളം,
എന്നിലാകെക്കുളിരു വിരിയ്ക്കും
പൊന്നുഷസ്സു പുലരും വരേയ്ക്കും
നീരവമെന്റെ മുന്നിലലയ്ക്കും
നീരിലിങ്ങനെ നിന്നു തപിക്കും.
മുന്നിലുള്ളൊരിക്കൂരിരുൾ മാറും
പൊന്നുഷസ്സിൻ പ്രകാശമായ് മാറും.
നാളെ രാവിലെൻ നായകനെത്തി
നാകദീപ്തി പരത്തിപ്പരത്തി
മാമകാംഗം തഴുകുമ്പൊഴേയ്ക്കും
കോൾമയിർകൊണ്ടു ഞാനുണർന്നേൽക്കും.
എന്തൊരാനന്ദധാരയാണെന്നോ
എന്ത,തിൽപ്പരം മോഹമുണ്ടെന്നോ?!
മാമകീയമീ ജീവിതമേറും
കാമമാർന്നു സഫലമായ് മാറും
ഭോഗഭൂതികൾ മങ്ങു, മെന്നാലും
നാകഭൂതിപുലരുമെന്നാളും."

# സാരഥി

ദു:ഖിതത്മാവായ്ത്തീർന്നോരർജ്ജുനൻ തന്നെക്കർമ്മ-
വ്യഗ്രനാക്കീടാനായിട്ടാവേശമോടും കൂടി
ചമ്മട്ടിയോടും ചെമ്മേ സാരഥ്യകർമ്മം ചെയ്യും-
നിർമ്മമൻ സർവോദാരൻ 'നാരായണൻ' പോലെന്നും
ധന്യമായിടുന്നോരീ നായർ വംശത്തെപ്പാരം
മുന്നോട്ടു മുന്നോട്ടെന്നും ഹാ! നയിച്ചീടാനായി
കർമ്മ സാമർത്ഥ്യം കൊള്ളും സാരഥേ! നേരുന്നങ്ങേ-
യ്ക്കെന്നെന്നുമുണ്ടായീടാനായുരാരോഗ്യം പാരം!!

രോമഹർഷത്തോടല്ലാതോർക്കുവാനാവില്ലല്ലോ
നായർവംശത്തിന്നേലും ഭൂതകാലത്തിൻ ചിത്രം
ഇദ്ധരാനാഥന്മാരീ നാഗവംശക്കാരാണെ-
ന്നെത്രയോ പണ്ടേ ചൊല്ലിപ്പോരുന്നു പാരമ്പര്യം!!
നാഗരീനായന്മാരായ് മാറിയീ നാടിൻ നാനാ-

ഭാഗധേയത്തെക്കാത്തൊരുൽക്കൃഷ്ട വീരന്മാരായ്
കൈപ്പിടിക്കുള്ളിൽ വാളൊന്നേറിയാൽപ്പിന്നെ ജന്യം-
നർത്തനം താനായ് മാറിത്തീരുന്നു നായർക്കെന്നും!
എത്ര രാജാക്കന്മാർ തൻ വംശവിച്ഛേദം ചെയ്തു
എത്ര രാജാക്കന്മാരെപ്പാലിച്ചു വാഴിച്ചു നാം!!
അത്രയും പൊങ്ങിക്കണ്ടോരാത്മവീര്യത്തിൻ കാര്യം
വിസ്മരിച്ചേറെക്കാലം നിദ്രപൂണ്ടിടുന്നൊരാം
നായകന്മാരെ കൈതൊട്ടൊന്നുണർത്തീടാൻ കർമ്മോ-
ന്മേഷമേകീടാൻ സാധിച്ചങ്ങതൻ നേതൃത്വത്തിൽ.
ഇത്രയും ശുദ്ധാത്മാവായ് മറ്റൊരാചാര്യൻ നമ്മൾ-
ക്കിത്രയും കാലത്തോളം കൈവന്നതില്ലാ, ചൊൽവാൻ
കല്പവൃക്ഷത്തിൻ കാമ്പാണാർക്കുമങ്ങെന്തും നൽകാ-
നെപ്പൊഴും തയ്യാറാണാ മാനസം, സ്നേഹോദാരം!!
ഭക്തനാണെന്നും, പൂജാസക്തനാ,ണെല്ലാമേതോ-
ശക്തിയാലുണ്ടായിടുന്നെന്നറിഞ്ഞാനന്ദിപ്പോൻ!
സക്തിയില്ലൊന്നിനോടും, കൃത്യങ്ങളെല്ലാം വേണ്ടും-
ശ്രദ്ധയോടാവും വണ്ണം ചെയ്തിടും കാലേ കാലേ
ശത്രുവാണെന്നോ, സ്വന്തം മിത്രമാണെന്നോ നോക്കി-
ല്ലല്പവും നീതിന്യായം നിർവഹിച്ചീടുംനേരം
ഇത്രയും ധർമ്മാത്മാവായ് വർത്തിക്കുമങ്ങേയ്ക്കെല്ലാ-
ശക്തിയും കൈവന്നീടും നായർ തൻ നേതാവായി!
ഹാ! നയിച്ചാലും നീണാളിമ്മട്ടു, നായന്മാർതൻ-
ഭാവിതൻ മന്ദാരം ഹാ! പൂവണിഞ്ഞീടും വണ്ണം
സപ്തതിയ്ക്കെത്തിച്ചേരുന്നങ്ങതൻ ശിഷ്ടായുസ്സി-
ന്നത്രയീനാഥൻ പൂർണ്ണായുസ്സു നൽകട്ടേ നിത്യം.

(പൂജ്യനായ എൻ.എസ്.എസ്. ജനറൽ സെക്രട്ടറി ശ്രീ. പി.കെ.നാരായ
ണപ്പണിക്കരു സാറിന്റെ സപ്തതിയെ പ്രകീർത്തിച്ചെഴുതിയ കവിത)

# മതമോ മനുഷ്യനോ?

വന്ദനം മഹാമുനേ! സ്വാഗതം, വിശ്വാചാര്യ-
വൃന്ദവന്ദിതപാദ ദ്വന്ദ്വ! തേ നമസ്കാരം!!
എന്തിനിക്കരിനിലം തന്നിലേയ്ക്കെഴുന്നള്ളി
നിന്തിരുവടി കൈയ്യിൽ ദിവ്യമാം വിത്തുംപേറി?

അങ്ങൊരു കൃഷീവല ധന്യനെന്നറിയുന്നേൻ
കന്ദരാന്തരവാസം കൈവെടിഞ്ഞെഴുന്നേറ്റോൻ
എന്തിനോ ദാഹിക്കുന്ന മുഖമാ,ണസ്വസ്ഥനാ-
ണെന്തിനാണാവോ ഭവാൻ ദു:ഖിതാത്മാവായ്ക്കാണ്മൂ

ചാരുവാം നരചിത്തകേദാരം മതസത്യ-
സീരത്താലുഴുതതിൽ സർവ്വസാഹോദര്യത്തിൻ
വിത്തുകൾ വിതച്ചതിൽ സദ്ഫലം കൊയ്തീടുവാ-
നിച്ഛയാ ചരിക്കുന്ന നിസ്പൃഹകൃഷകാഢ്യൻ!

എത്ര സംസ്കരിച്ചാലുമെത്രമേൽ വിതച്ചാലും
ഇത്തരിശൊരിക്കലും സദ്ഫലം നൽകില്ലല്ലോ.

അന്ധതാമിസ്രാരണ്യഗഹ്വരങ്ങളിൽ,പുരു-
ഷാന്തരം ചെലവിട്ട ഭാരത തപസ്വികൾ
നിസ്പൃഹന്മാരായ് നിരാഹാരരായ്ത്തപം ചെയ്തു
സംസ്ക്കരിക്കുവാൻ മൃഗാത്മാവിനെ മനുഷ്യനെ
വ്യർത്ഥമായെല്ലാം, മർത്ത്യനെന്നിട്ടും മനുഷ്യന്റെ
ചിത്തസൗന്ദര്യം കെട്ടിപ്പുണരാൻ തുനിഞ്ഞില്ല
ശങ്കയില്ലിന്നും മർത്യൻ മതകാനനഹിംസ്ര
ജന്തുവായ് കഴിയുന്നിതുദ്ധൃതദംഷ്ട്രായുക്തൻ
കൊന്നു തിന്നുവാൻ, കുത്തിക്കൊല്ലുവാൻ മാത്രം
മതമെന്നതൻ കരവാളം ചുഴറ്റിക്കറങ്ങുന്നു.
അമ്പലം തകരുന്നു, തെരുവീഥിയിൽ ച്ചോര-
പ്പമ്പയാറൊഴുകുന്നു, മർത്ത്യമാംസങ്ങൾ കരി-
ഞ്ഞിങ്ങു പൊങ്ങുന്നൂ,രൂക്ഷ ഭീകരഗന്ധം, കഷ്ട-
മെന്തധ:പതിച്ചെന്നോ മാനവൻ മൃഗത്തെക്കാൾ.
മൃഗവൈകൃതമുക്തമർത്യചിത്തത്തിന്നല്ലോ
മതമുണ്ടാക്കി, നമ്മളെന്നിട്ടും മൃഗമെന്നോ?!
മർത്യതമരിക്കുന്നു മനുഷ്യൻ മതത്തിന്റെ-
മത്തുമായ് സംഹാരോഗ്രസംഗ്രാമം നടത്തുമ്പോൾ
അങ്ങയോടൊരു വാക്കു ചോദിച്ചു കൊള്ളട്ടേ ഞാൻ
മംഗലാത്മാവാം ഭവാനുത്തരമുരയ്ക്കുമോ?

ചോദിക്കാൻ കൊതിക്കുന്ന,ു മതമോ മനുഷ്യനോ
മേദിനീ മുഖത്തിന്നു കുങ്കുമം ചാർത്തീടുന്നു?
കഥിച്ചൂദേവൻ, മാനവൈക്യമാണെന്നായാലും
മതമിങ്ങതേയുള്ളു മർത്ത്യനാചരിച്ചീടാൻ
മാനവൻ മതത്തെക്കാളെത്രയും വലുതിങ്ങാ-
മാനവരൊന്നാണെന്നാൽ മേദിനിയല്ലോ സ്വർഗ്ഗം.
ഏതയുച്ചത്തിൽ കഷ്ടം തലയിൽക്കരം വച്ചു
നിത്യവും പറഞ്ഞാലുമില്ലൊരു ഫലം തെല്ലും
വ്യാസനുമിതുതന്നെ കഥിച്ചിട്ടാശാഭംഗ
ശ്വാസനായ് വിരമിച്ച കഥ നാമോർക്കുന്നില്ലേ?!!

# കേരളഗാനം

ജയജയനാടേ! കേരളനാടേ!
ജയജയജയജയ മാമകനാടേ!
ജയജയ കേരവിരാജിതനാടേ
ജയജയസകലകലാലയനാടേ
അലകടൽപെറ്റ വസുന്ധരയാളേ
കുലമുനി പോറ്റി വളർത്തിയ ബാലേ
പലപലവിഭവശതാവലിയാലേ
വലയിത സുതനു വിലാസിനിയാളേ
സാഗരതനയ വിലാസമുണർത്തും
ശ്രീകര തരുവരനികരവരാംഗീ
കോകില കളഭമയൂര കുരംഗക-
കോടികളാലഭിവന്ദിതപാദേ!
പങ്കജകുവലയകേതകബകുളം
കുങ്കുമ കുമുദകുരംഗിണി ജാതി
ചമ്പക കുരവക മലയജകുന്ദജ-
മന്തി സുമാവലിയാലഭിരമ്യേ!

കീചക കളകള മുരളിയുണർന്നും
കോകില ഗളകള ഗാനമുതിർന്നും
മേചകനിനദമൃദംഗമുയർന്നും
കേകികളണിനടനം തുടരുന്നു.
തുഞ്ചമഹാകവി പാടിയുണർത്തി
കുഞ്ചനുദഞ്ചിത നടനമുയർത്തി
നിഞ്ചേവടികളിലവരണിയിച്ചൊരു
മഞ്ജീരധ്വനി മധുരമുദാരം.
കഥകളിതൻ കരമുദ്രയുയർന്നും
കലയുടെ കളതരകാന്തികലർന്നും
കലിതരസം കളിയാടും നിന്നുടെ
കമലദളം കമനീയമനൂനം
ശങ്കരഗുരുവരമുനിജന ജനനീ
ശങ്കരി; നിൻപദയുഗളസരോജം
മംഗലകരമിതു പണിവതിനെന്നും
സംഗതിവരണമെനിക്കു നിതാന്തം

# ഒന്നിച്ചുണരണമെല്ലാരും

കുയിലേ! കുയിലേ! നീയെന്തേ
തുയിലുണരാതെയിരിക്കുന്നു?
കുരുവീ! കുരുവീ! നീയെന്തേ
കുളിരുപിടിച്ചു കിടക്കുന്നു?
മയിലേ! മയിലേ! നീയെന്തേ
മിഴിയും പൂട്ടിയിരിക്കുന്നു?
മലരേ! മലരേ! നീയെന്തേ
മലരാതിങ്ങനെ നിൽക്കുന്നു?

ഉണരൂ കുയിലേ! കുരുവികളേ!
മയിലേ! മലരേ! മടിയാതെ
കുളിർകാറ്റോടിവരുന്നല്ലോ
കുളിരും കൊണ്ടു വരുന്നല്ലോ
മിഴികൾ തുറക്കുവിനെല്ലാരും
പഴിപറവാനിവിടില്ലാരും
മൊഴിയാനുണ്ടൊരു ചെറുകാര്യം
മൊഴിയുമ്പോളതുവൻകാര്യം

മിഴികൾ തുറക്കുവിനെല്ലാരും
മൊഴിയിതു കേൾക്കുവിനെല്ലാരും
ഒന്നിച്ചുണരണമെല്ലാരും
ഒന്നിച്ചീടണമെല്ലാരും
ഇന്നിതു ചെയ്യാനില്ലാരും
നന്നായ് വരുമിതിലെല്ലാരും
തമ്മിലടിക്കരുതാരാരും
തമ്മിലിണങ്ങണമെല്ലാരും
ഇമ്മതമില്ലേലില്ലാരും
നന്മ തഴയ്ക്കാനിതുപോരും
കുരളകളാരും പറയരുതേ
പരനൊടു വഞ്ചന കാട്ടരുതേ
പരമതനിന്ദന മരുതരുതേ
പരബഹുമാനം കുറയരുതേ.

കുയിലേ! കുയിലേ! നീയിപ്പോൾ
തുയിലുണരുന്നോ തുടികൊട്ടി
കുരുവീ കുരുവീ നീയിപ്പോൾ
കുളിരുവെടിഞ്ഞെഴുന്നേൽക്കുന്നോ
മയിലേ മയിലേ നീയിപ്പോൾ
മതിയുണരും പടിയാടുന്നോ
മലരേ മലരേ നീയിപ്പോൾ
മതിവരുവോളം മലരുന്നോ
ഒന്നിച്ചുണരുവിനെല്ലാരും
ഇന്നിതു ചെയ്‌വോരില്ലാരും
നല്ലവരാവാനിതു പോരും.

# തപ്തസ്നേഹം

സ്നേഹമെന്നതേ ദു:ഖം-സ്നേഹിക്കാതിരുന്നാലോ
ലോകജീവിതത്തിന്റെ മറ്റൊരു മഹാദു:ഖം
മോഹഭംഗവും ദു:ഖസ്മൃതിയും മാത്രം നൽകും
സ്നേഹമേവിട- വീണ്ടും കണ്ടിടാതിരുന്നെങ്കിൽ
നോവുമെൻ കരളിന്റെ നൊമ്പരം കൂട്ടാനെന്തി-
ന്നീവിധം പറന്നെത്തി കൂടുകെട്ടി നീ ഹൃത്തിൽ
നിന്നെ ഞാനാരാധിച്ചു പോയതാണിന്നെൻ താപം
നിന്നിൽ ഞാനണിയിച്ച വിശ്വാസമാണെൻ ശാപം
ദൂരെ ദൂരെ നിന്നെങ്ങോനിന്നു നീ വന്നൂ വൃഥാ
വേദനിപ്പിക്കാൻ മാത്രം-തപ്തസ്നേഹമേ വിട.

# സ്മരണാഞ്ജലി- 1

**(നാടു നീങ്ങിയ ശ്രീ ചിത്തിരതിരുനാൾ മഹാരാജാവിന്റെ വാർഷികം കവടിയാർ കൊട്ടാരവളപ്പിൽ നടന്നപ്പോൾ അവിടെ പാടാനായി എഴുതിക്കൊടുത്തത്)**

പദ്മനാഭ ദാസനായിപ്പരിലസിച്ചിരുന്നൊരു
ചിത്തിര നക്ഷത്രജാതനവനിപാലൻ
അനവരതവും പ്രജാഹിതമതിനായി മാത്രം
വിനയപൂർണ്ണനായ് വാണ പരമപൂജ്യൻ
ജനതതി പരമന്നാളനുഭവിച്ചൊരു സുഖം
ഇനിയുമീ നാടിനുണ്ടോ വരുന്നു പാർത്താൽ.
തിരുവിതാംകൂറിനെന്നുമഭിമാനമായൊരങ്ങേ-
സ്മരണയിൽ മുഴുകുന്നൂ ജനങ്ങളെല്ലാം.
വലരിപു സമനെന്നാ,ലലിവിനു ശിബിയാകും
തിരുമനസ്സിനെയാരേ മറന്നിടുന്നു?
ഇത്തിരുമേനിതൻ നിത്യസ്മരണ,യീന്നാടിലെങ്ങും
നിസ്തുലരോമാഞ്ചമായി വിടർന്നു നിൽക്കും
തിരുവവതാരം ചെയ്ത പദ്മനാഭനാകുമങ്ങേ-
ത്തിരുവടി തൊഴുന്നു ഞാൻ ഹൃദയപൂർവ്വം.

# സ്മരണാഞ്ജലി 2

**(കെ.ആർ.ഇലങ്കത്തിന്റെ ചരമവാർഷികത്തിനു വായിക്കാൻ എഴുതിക്കൊടുത്തത്)**

സചിവപുംഗവനായി , സകലവന്ദിതനായി
സ്വയ 'മിലങ്ക'മെന്നേറെ വിദിതനായി
പരിലസിച്ചിരുന്നൊരു പരമധന്യനാമങ്ങേ
സ്മരണയിൽ മുഴുകുന്നീ സഭയഖിലം
ജനഹിത മതുവേണ്ടുംവിധമറിഞ്ഞനുദിനം
ഭരണകാര്യങ്ങൾ ചെയ്യും സചിവനായി
അഗതികൾക്കലിവിനു ശിബിനരപതിയായി
വിഗതവൈരിയായാർക്കും, ഹിതകരനായ്
അഹിതരെന്നാലും, പാരമവഹിതനായി നിത്യം
വിഹിതനീതികളാർക്കും തടഞ്ഞിടാതേ
സുജനഭാവനയോടു ഭരണമണ്ഡലത്തിങ്കൽ
വിജയകേതനം ഭവാനുയർത്തിയല്ലോ.
പരമസാത്വികനെന്നും പരജനങ്ങളിൽ പോലും
പരമകാരുണ്യമാർന്ന പരമധന്യൻ.
പരിചിലീശ്വരചിന്താഭരിതമാനസൻ,ധർമ്മ
നിരതനീമട്ടിലങ്ങുപരിലസിച്ചു.
വരളുമൂഷരമായി പുലർന്നിരുന്നൊരു സഹ-

കരണ മേഖലയാകെയുഴുതുഭംഗ്യാ
വരഫലനിരനീളേ വിളയിച്ചുവല്ലോ ഭവാൻ
ഭരണസാരഥിയെന്ന നിലയിലന്നാൾ.
അതുനിമിത്തമീ നാടിൻ ഹൃദയദേശത്തിനെന്നും
പുതുവസന്തമായങ്ങു പരിലസിപ്പൂ.
കൃതസുകൃതനാമങ്ങേകഥകളോർത്തനുദിനം
സ്മരണാഞ്ജലികളർപ്പിച്ചിടുന്നു ഞങ്ങൾ!!

# എഴുത്തച്ഛൻ

തത്തയെത്താലോലിച്ചു മുഗ്ദ്ധമാമിതിഹാസ
തത്വങ്ങൾ പഠിപ്പിച്ച സിദ്ധനാം മഹാകവേ!
വേദേതിഹാസം പാടി കൈരളീ ദേവിയ്ക്കെന്നും
പാദോപചാരം ചെയ്യും വന്ദ്യനാം മഹാകവേ!!

ഹാ! വിശുദ്ധമാം മലനാടിന്റെ പൂമുറ്റത്തിൽ
ആർഷസംസ്കാരത്തിന്റെയത്തപ്പൂവിടും ഗുരോ!
മഞ്ജുള രാമായണ കഥയാലവിടുന്നു
മംഗല്യമായിത്തീർന്നു കൈരളീകണ്ഠത്തിങ്കൽ

ഭാഷാഭിമാന ച്ഛന്നവേഷരാം നമ്പൂരാരീ
ഭാഷയെ വ്യഭിചരിച്ചീടുവാൻ മുതിരവേ
അംഗനാമണികൾതൻ തുംഗമാം കുചാഭോഗ
ഭംഗിയും, നിതംബഭൂമണ്ഡലവിലാസവും
ഉണ്ണിയാടിയുമുണ്ണിച്ചിരുതേവിയും, പിന്നെ-
യുണ്ണുനീലിയും ചെയ്ത മാരസംഗ്രാമങ്ങളും
ആറ്റുവെള്ളത്തിൽ ചില കന്യമാർ കുളിച്ചപ്പോൾ
കാട്ടിയൊരവ്യക്തമാം, മന്മഥ സത്മങ്ങളും
മേദനീവെണ്ണിലാവിൻ പുരുഷായിതമർദ്ദ
ഭേദനിശ്ശേഷ ക്ലാന്തകാമുകാരവങ്ങളും
വർണ്ണിച്ചു വർണ്ണിച്ചെന്നും കേരളകവിതയാം
പെണ്ണിന്റെ മനസ്സാകെ മലിനപ്പെടുത്തുമ്പോൾ
തത്വദർകനങ്ങേക്കണ്ണിൽ നിന്നൊരുതുള്ളി
യശ്രു വീണതു കാവ്യഗംഗയായ് മാറിപ്പോയി.
സാദരം കരം നീട്ടിയവിടുന്നവലംബ
ഭാവുകാത്മാവായെന്റെ ഭാഷയെ സംരക്ഷിച്ചു.
അവൾ തന്നഭിമാന ഭാരവും, ചാരിത്രവു-
മവിടുന്നല്ലോ കാത്തു സൂക്ഷിച്ചതെക്കാലത്തും.
അങ്ങയെ മലയാളഭാഷതൻ പിതാവെന്നു

ഭംഗിയിൽപ്പറയുന്നതെത്രയോ പരമാർത്ഥം!

അക്ഷരപാഠം കുറിച്ചില്ലവൾക്കായി, പുത്തൻ
വൃത്തവും വരച്ചിട്ടില്ലവിടുന്നൊരുനാളും
അക്കഥവെറും നുണ,യവിടുന്നവൾക്കുള്ള
തൊക്കെയും പുതുക്കുക മാത്രമേ ചെയ്തിട്ടുള്ളു.
അപ്പരിശ്രമത്തിന്റെ ഫലമോ നവ്യോദാര
നിത്യമുഗ്ദ്ധമാമൊരു കാവ്യമാർഗ്ഗമായ്ത്തീർന്നു.
തുഞ്ചത്തു രാമാനുജപ്പൈങ്കിളി പറന്നൊരു
മഞ്ജുളോജ്ജ്വല കാവ്യമാർഗ്ഗമേ നമസ്കാരം!

"ഹരിനാമത്തിൻ കീർത്ത"നങ്ങളാലവൾക്കുള്ളിൽ
ഹരിഭക്തിയാം രോമഹർഷത്തെ ജ്ജനിപ്പിച്ചു.
സുന്ദരം "ചിന്താരത്ന" മാലയാലണിയിച്ചി-
ട്ടന്തരംഗത്തെ തത്ത്വസംശുദ്ധമാക്കിത്തീർത്തു
കിളിതൻ കളഗാനധാരയാ,ലിതിഹാസ
കഥയാലവൾക്കുള്ളമത്രയും കുളിർപ്പിച്ചു.
അങ്ങനെയവൾക്കേകിയഴകും ചൈതന്യവും
സംഗീതവിലാസവും ഭക്തിഭാവവും ഭവാൻ.
അത്തിരുനാരായത്തിൻമുന വിട്ടിറങ്ങിയ
നിസ്തുല സരസ്വതി ഭാരതീവിലാസത്താൽ
ധന്യരായ് മലയാള ഭാഷയും കവിതയും
അന്യൂന സൗഭാഗ്യത്തിൻ പൂത്തിരിച്ചാർത്തായ് മിന്നി.

അങ്ങതൻ രാമായണ കാവ്യമോ, വാല്മീകിയ്ക്കു-
മങ്ങകക്കാമ്പിൽ പ്രീതി ചൊരിയും നവകാവ്യം.
രാമനെ രാജാവായി വാല്മീകിദർശി,ച്ചങ്ങോ
രാമനിൽ പരമാത്മചൈതന്യമല്ലോ കാണ്മൂ.
സീതയും മഹാറാണി മാത്രമല്ലവിടേയ്ക്ക്
കേവലം മഹാമായാരൂപിയാം പരാശക്തി.
ഭക്തിയാണവിടേയ്ക്കു സർവവും, കവിതയും
ഭക്തിയെപ്പുണരായ്കിലങ്ങേക്കു വെറും വാക്യം.
ഭക്തിതൻ ലഹരിയിൽ വീഴുകിലവിടുത്തെ
സർഗ്ഗ ചൈതന്യം സ്വർഗ്ഗ സിദ്ധിയായ് മാറിപ്പോകും.

വന്ദനം മഹാകവേ: താവക സ്മരണത്താൽ
എന്നുമെൻ മലയാളം ധന്യമായ് മിന്നീടട്ടേ!
വന്ദനം മഹാഗുരോ! ത്വൽപ്പദ രജ സ്പർശ
ധന്യമായ് തീർന്നിടട്ടെൻ തൂലികാമാർഗ്ഗം നിത്യം!!

# ദർശനം

അപ്രതീക്ഷിതമാണാ സംഭവമെന്നാൽ ചിത്തം
എത്രയുമുടക്കിപ്പോയക്കഥാ സന്ദർഭത്തിൽ
ഇന്നുമസ്മരണീയ രംഗത്തെക്കുറിച്ചോർത്തു
തന്നത്താൻ മറക്കാറുണ്ടെന്നെ ഞാൻ പലപ്പോഴും

ഭാവിയെത്തേടിപ്പായും കണ്ണുമായിരുന്നെന്റെ
ഭാവനാകാശത്തേതോ വായിച്ചതവ്യക്തം ഞാൻ.
എങ്ങോ നിന്നൊരു മുഗ്ദ്ധ സ്വർഗ്ഗീയ രാഗാലാപം
വന്നലച്ചാത്മാവിന്റെ തന്ത്രിയിൽ താളം മീട്ടി
സ്വർല്ലോക ഹർഷം പെയ്യിച്ചെത്തുമസ്സംഗീതത്തിൻ
വല്ലകിയന്വേഷിച്ചു പിടയുന്നല്ലോ ചിത്തം.
നിമിഷം ചിറകടിച്ചോരോന്നും പറന്നതിൻ
നികടം പൂകാനോരോ വരിയായുരവേ
ചിറകിന്നറ്റം വെന്തു കുതറിക്കരിഞ്ഞെന്റെ
യരികത്തവ വന്നു വീണു, ഞാൻ നടുങ്ങിപ്പോയ്.
എന്തൊരദ്ഭുതമായ ദർശനം, മനോവേഗ-
മുന്തിയങ്ങെറിഞ്ഞിട്ടു മെത്തുന്നില്ലവിടെ ഞാൻ.
തുഴയുംതോറും ദൂരദൂരയായകലുമാ-
മഴവില്ലിനെച്ചൂടുമദ്ഭുതാംബരമേതോ!!

അതിനെത്തേടിത്തേടിപ്പോകുന്നു ഞാനീലോക
ഗതിയാം പ്രവാഹത്തിലെന്റെ തോണിയുമായി.
അങ്ങെത്തി പ്രഹർഷമാം വെളിച്ചം നുകർന്നാലേ
തിങ്ങുമീ നിബിഡാന്ധകാരത്തെ കടക്കാവൂ.
ഹൃദ്യമാം രോചിസ്കാന്തമാമതിലുടക്കിപ്പോയ്
ചിത്തമാമയസ്കാന്ത്-മങ്ങോട്ടു ചെന്നേപറ്റൂ.

വാസന്ത മഹാദേവിമാരൊത്തു ചലിക്കുന്ന
ഭാസുരോദ്യാനം പോലെ, നീളവേയിളകുമ്പോൾ
വഴിയമ്പലംതോറും നിന്നുടൻ ഭക്തൗഘങ്ങൾ
വഴിയും സൗന്ദര്യത്തിലാമോദം നുകർന്നപ്പോൾ
ഏകനായകലത്തു നിന്നു ഞാനുഷസ്സിന്റെ
നാകപ്പൂങ്കുലനോക്കിക്കണ്ണിമച്ചാനന്ദിക്കേ
കനകക്കരം നീട്ടിയായിരം ദേവസ്ത്രീക-
ളണിയായണഞ്ഞെന്റെ ചുറ്റിലും നൃത്തം വയ്ക്കേ
ഇടതൂർന്നിളകുന്ന കൈവളക്കിലുക്കത്താ-
ലുയരും സംഗീതത്തിലെന്മനം ലയിക്കവേ
പുളകപ്പൂമാലകളെങ്ങോ നിന്നടർന്നെന്റെ
യുടലിൽപ്പതി-ച്ചേതോ സ്വപ്നത്തിലലിഞ്ഞുഞാൻ
എൻ മനക്ഷേത്രത്തിന്റെ ഗർഭഗേഹത്തിനുള്ളി-
ലെങ്ങോ നിന്നൊരു വെള്ളിവെളിച്ചം പരക്കുന്നു.
അദ്ദിവ്യ പ്രകാശത്തിലെൻ സിരാചക്രം തോറു-
മദ്ഭുതാവഹമെത്ര ദീപങ്ങളുയരുന്നു!
സന്ധികൾ തോറും ദിവ്യപ്രഭതൻ പരിവേഷ
ബന്ധുരങ്ങളായ് മിന്നിപ്പൊങ്ങുന്ന മത്താപ്പുകൾ
ഉൾക്കടപ്രകാശത്തിൽത്തെളിയും മനോരംഗ-
സൽക്കാരപ്പുരയ്ക്കുള്ളിലൊന്നെത്തി നോക്കിപ്പോയ് ഞാൻ
എന്തൊരത്ഭുതമായ സൃഷ്ടിയപ്പണിയേതു
ഗന്ധർവശില്പിയ്ക്കും ഹാ! ദുഷ്ക്കരം ഹാ! ദുഷ്പ്രാപം
തങ്ങളിൽത്തടഞ്ഞോടിച്ചാടിയും കുഴഞ്ഞാടി
പ്പൊങ്ങിയും തളർന്നങ്ങു വീണുകേണെഴുന്നേറ്റും
ഒന്നിനൊന്നിണങ്ങാത്തൊരായിരം വികാരങ്ങ
ളങ്ങനെ ചലിക്കുന്നു - ഞെട്ടിഞാനറിയാതെ
മാരിവില്ലൊളിപോലെ വിളങ്ങിത്തിളങ്ങുന്ന
മാരകായുധമുണ്ടൊരിടത്തിരിക്കുന്നു.
ഒരിടത്തതാ കാണുന്നുണ്ടൊരു ശിവലിംഗ-
മരികെ ത്തേവാരത്തിൻ സംഭാരവിധങ്ങളും
അട്ടഹാസത്തിനൊച്ചയൊരിട,ത്തൊരിടത്തു
ശുദ്ധമാം മുഗ്ദ്ധാലാപ വല്ലകീനാദം കേൾപ്പൂ.
എന്തൊരദ്ഭുതമായ വൈരുദ്ധ്യമതിൽപ്പെട്ടു
ഹന്ത ഞാൻ തളർന്നങ്ങു വീഴുവാൻ തുടങ്ങുമ്പോൾ
മംഗലാകാരം രണ്ടുപാദങ്ങൾ പതിഞ്ഞതാ-
ഭംഗിയിൽ കിടക്കുന്ന കാഴ്ച ഞാൻ കണ്ടൂഹൃത്തിൽ
ആയിരം ചെന്താമരപ്പൂവുകൾ വിരിഞ്ഞെന്റെ
കായത്തിലോരോ രോമകൂപങ്ങൾ തോറും പൊങ്ങി
ഭയവും സന്തോഷവും തങ്ങളിൽക്കലരുന്നു.
പകലും രാവും മാറി മാറി വീഴ്‌വതുപോലെ.

മൂകനായതും നോക്കി നിന്നു ഞാൻ-സ്നേഹത്തിന്റെ
യാഗവേദിയിലാരോ നെയ്‌വിളക്കുയർത്തുന്നു.
ശാന്തസുന്ദരമായ കൈവിരൽത്തുമ്പാലതിൽ
കാന്തമാം തിരിത്തുമ്പു നീട്ടുന്നിതേതോ കൈകൾ
തൊട്ടടുത്തിളംപൂവിൻ വാസന്തത്തുടിപ്പാർന്ന
മൊട്ടുകൾ കൊരുത്തിട്ട പൂമാലയല്ലോ കാൺമൂ!!
സുന്ദരോദാരം പൂമൊട്ടണിവിട്ടുയരുന്നു
മന്ദഹാസത്തിൻ രണ്ടു പൂമ്പാറ്റ പറന്നതാ
ആനന്ദപ്രവാഹം പോലണയുന്നൊരു മൗന
ഗാനത്തേൻ തിരവന്നെൻ കർണ്ണത്തിലലച്ചേവം
"അക്ഷതമാമീ മൊട്ടുമാലയൊന്നെടുത്തണിഞ്ഞാലാ-
വക്ഷസ്സിലെന്നെന്നും ഞാൻ വിടരും വാടീടാതെ"
നിർന്നിമേഷനായ് നോക്കിനിന്നു ഞാനപ്പാദങ്ങ-
ളെന്നിൽ വന്നുണർന്നേതോ ദിവ്യമാമനുഭൂതി
ഭ്രാന്തനായ്, ഭയപ്പെട്ടു കണ്ണു ഞാൻ തുറന്നൂ വി-
ഭ്രാന്തമാം ലോകം മാത്രം മുന്നിലുണ്ടെല്ലാം ശൂന്യം
ഹൃദയം തുടിക്കുന്നൂ, സ്വപ്നമാണെന്നോ കണ്ട-
തതിലെൻ യാഥാർത്ഥ്യങ്ങളുടലാർന്നുണർന്നെങ്കിൽ
അപ്പദം തേടിത്തേടി പോകയാണിന്നും ഞാനെൻ
പുഷ്പമൊന്നർപ്പിക്കുവാൻ, ദിവ്യഗാനവും പാടി
മജ്ജീവസർവസ്വമാ ദർശനം ഫലിച്ചെങ്കി-
ലീജീവിതത്തിൻ നിത്യ സാഫല്യം ലഭിച്ചെങ്കിൽ.

# ആശ

കളിപറയും കൺമുനകൾ ഒളിയമ്പുകളെയ്തു
കളഭാഷിണി കൈവളതന്നൊലികൾ പെയ്തു.
മൃദുമന്ദഹാസങ്ങൾ ചെഞ്ചൊടിയിലൂറി
മതിമോഹിനി നിൽക്കുകയാണെൻ ദേവി ദൂരെ.

മധമധുരം ചിന്തകളാൽ മലർമാലകൾ കെട്ടി
അതിലനഘ സ്നേഹത്തിൻ പൊൽക്കസവും ചുറ്റി
അവൾതൻ ഗളമണിയിച്ചതിലാനന്ദം തേടി
അനവരതം കഴിയും ഞാൻ അനുരാഗം പാടി.

മമജീവിത മലർവാടിയിലാലോലമാടി
മമഹൃദയം കവരുന്നൊരു നവനർത്തനമാടി
അഴകിൻപടി അകിലിൻകൊടി ആനന്ദധാടി
അവളാരെന്നറിയേണ്ടേ ആ മത്തവധൂടി.

അതുപറയാമവളാണെന്നനുരാഗ ധാമം
അതിമോഹന'മാശ'യെന്നവളുടെ നാമം
മതിമോഹിനിനിന്നവളെന്തൊരു സ്വർഗ്ഗീയധാമം
അതുമല്ലവളാരും ചേർത്തണിയും പ്രകാമം.

(അപൂർണ്ണം)

# III

# നാടോടിഗാനങ്ങൾ

## മാതൃപൂജ

തുഞ്ചൻകിളി കൊഞ്ചുന്നൊരു വഞ്ചിക്ഷിതി മാതേ!
കുഞ്ചൻ കവി തുള്ളിക്കളിയാടുന്നൊരു നാടേ
നിഞ്ചേവടി തഞ്ചുന്നൊരു മഞ്ജീരനിനാദം
നെഞ്ചിൻപ്പുരമഞ്ചാതിഹ രഞ്ജിക്കണമെന്നും.
വരിവണ്ടുകൾ വരിയിട്ടൊരു വരനീരജ നികരം
കളഹംസികൾ കളിയാടിന, കമലാകരനിവഹം
സുരപഞ്ചമകളകൂജന വനകോകിലചമയം
തവസുന്ദര തനുവിന്നണിപണിയുന്നു നിതാന്തം
അടവീതടവിടപീഘട പടുമർമ്മരതാളം
പിടയോടിട കലരുന്നൊരു ശുകമോഹനഗാനം
വടിവേറിന ശിഖിതൻ പടുനടനാടനമേളം
പെടുമിക്കൊടു നിബിഡാടവി തവ നർത്തന നിലയം.
കളവാണികളളകാവലിയിളകുംപടിയാടി
ക്കളിയാടിടുമളവായതിലുളവാമൊളിമൂലം
അളകാപുര നളിനാക്ഷികളൊളിവായതു നോക്കി
ത്തളിരിട്ടൊരു പുളകത്തൊടു ഗളനാളികുനിപ്പൂ.
കനകാഞ്ചിതമണിയാം കുടമണിയുന്നൊരു തെങ്ങിൻ
വനമെന്തൊരു കമനീയത കണിവയ്പു നിതാന്തം
മണമേറിന മണിമാരുതനണയുന്നിഹ നിത്യം
ഗുണശാലിനി തവ സേവനമതിനായനു വേലം.
മതിമോഹനമയി: നിൻ ശുഭചരിതം മലനാടേ!
മഹനീയമൊരവനീതലമറിവീലിതുപോലെ
മഹിമയ്ക്കെഴുമതിമഞ്ജുള മണിദീപികയായി
മമകേരളമാതേ! നീ വിജയിക്കുക നിത്യം

# അല്ലിമലർക്കാവിൽ കൂത്തുകാണാൻ

പാണത്തി ഞാൻ പഴംപാട്ടൊന്നു പാടാം
ഈണത്തിലായതു പാടി ഞാനാടാം
ആണുങ്ങളാരാനുമിന്നെന്റെ പൊന്നേ!
ചാണയ്ക്കുവയ്ക്കല്ലേ ചാടിവന്നെന്നെ.

(തിന്തിത്തിമിതിന്തിമിത്തോം-മട്ട്)

വയലേല കടന്നു കടന്നു
കുയിലിൻ മൊഴി പയ്യെ നടന്നു
വഴിനീളെയെഴുന്ന വിശേഷം
വഴിപോവലവൾ കണ്ടിതശേഷം
കളവാണികൾ കുമ്മിയടിച്ചു
കളമാൻമിഴി കണ്ടു രസിച്ചു

(കുമ്മി)-

പന്തണികൊങ്കമാരൊത്തു കൂടി
പൊൻതിരുവാതിരപ്പാട്ടു പാടി
പന്തുവരാളി-മുഖാരിപുന്നാഗവരാളി-
സാവേരിയും
ചന്തത്തൊടു ചെന്താരൊളി
ചിന്തുന്നൊരു മന്ദാക്ഷികൾ
സുന്ദരിമാരവരൊത്തുപാടി-ഹന്ത
സന്തോഷമോടു കളിച്ചീടുന്നു

(തിങ്കളും കതിരൊളിയും എന്ന മട്ട്)

ഒയ്യാരം മെയ്യായിടും പുതു
തെയ്യാട്ടം കണ്ടുപെണ്ണ്
മയ്യേലും പൊൻ മിഴിയാൾക്കുള്ള
മെയ്യായും സന്തോഷമായ്.

(മട്ടുമാറി)

ഏതു തെയ്യമെടീ-ഇതു
തേവി തെയ്യമെടീ
ഏതു തെയ്യമെടീ-ഇതു
നാകതെയ്യമെടീ
ഏതു തെയ്യമെടീ-ഇതു
കാളിതെയ്യമെടീ
ഏതു തെയ്യമെടീ-ഇതു
ഭൂതതെയ്യമെടീ

ആർത്തിയാലവളിത്തിരി കണ്ടു
പൂത്തിരിപ്പരിപാടികൾ കണ്ടു.
പാർത്തലത്തിനു ചീർത്ത വിനോദം
ചേർത്തെഴും തിരുവാതിര കണ്ടു

(പങ്കജാക്ഷൻ കടൽവർണ്ണൻ എന്ന മട്ട്)

ചന്തമാർന്നു നിതംബഭൂമണ്ഡലമുലഞ്ഞു ദേവി
പന്തടിച്ചു കളിച്ചേവം രസിച്ചിടുമ്പോൾ
അംഗജാരി ഭാഗവാനും ശങ്കരിതൻ നിലകണ്ടു
തൻകരളിൻ കൊതിയോടുമവളെ നോക്കി.

(വടക്കൻപാട്ടു മട്ട്)

ആണുങ്ങളാരുമില്ലേകയായി
പോവുകയാണവൾ മൂകയായി
അല്ലിമർക്കാവിൽ കൂത്തു കാണാൻ
വല്ലാത്ത പെണ്ണവളുണ്ണിയാർച്ച
കല്ലനൊരുത്തനെടുത്തു ചാടി
കല്യാണിയാളെന്നടഞ്ഞുകൂടി
വില്ലണിച്ചില്ലിയാൾ വല്ലിപോലെ
മല്ലന്റെ കയ്യുകൾ തല്ലിമാറ്റി
വട്ടവാളോങ്ങിക്കറങ്ങിവന്നു
വെട്ടുവാനായിട്ടവൻ മുതിർന്നു

തട്ടിപ്പറിച്ചവൾ വട്ടവാളും
നട്ടെല്ലിനിട്ടൊരു തട്ടുതട്ടി
കഷ്ടം കുഴഞ്ഞങ്ങു താഴെ വീണു
മുട്ടും മടങ്ങിയാ ദുഷ്ടയോധൻ.
പെണ്ണുങ്ങളൊറ്റയ്ക്കു പോയിടുമ്പോൾ
കന്നന്തിരിവുകൾ കാട്ടിയെന്നാൽ
പുരുഷന്മാർക്കിതുപോലെ കിട്ടും
നാരിമാരേകുമിടിക്കഷായം.

# ഒരു നാഗത്തിന്റെ പ്രതികാരം

ഒരു നാഗ റാണിയും കാന്തനുമൊന്നിച്ചു
കളിയാടി പണ്ടൊരു കാട്ടിനുള്ളിൽ
ഇരുവരുമൊരുമയോടൊരുമിച്ചു ചെന്നൊരു
കരിനീലപ്പൊയ്കതൻ കരയിലെത്തി.
തെളിനീരിലലസരായ്ക്കളിയാടുവാനവർ-
ക്കകതാരിലമിതമാം കുളിരിളകി
കണവന്റെ വിരിമാറിലണിമൗലിവച്ചുകൊ-
ണ്ടനുരാഗ വിവശയായ് ക്കാര്യമോതി
അണിനാഗറാണിതന്നഭിലാഷമേകുവാൻ
ഫണിരാജരാജനും മോദമേറി
ഇണയെപ്പുണർന്നു മുകർന്നുകൊണ്ടായുവ-
ഫണിയുമൊരുങ്ങിയണഞ്ഞു നിന്നു.
കരയിൽത്തൻ മാണിക്യക്കല്ലു വച്ചാഫണി-
വരനുമിറങ്ങി ജലത്തിനുള്ളിൽ.
കുളിരാർന്നു മുങ്ങിയും നീന്തിയുമങ്ങവർ
വിളയാടീത്തെളിനീരിലേറെ നേരം
കുളികഴിഞ്ഞോടിക്കിതച്ചു വന്നപ്പൊഴാ-
മണിനാഗം മാണിക്യ കല്ലു നോക്കി.

അതുവഴി വന്നൊരാൾ മാണിക്യക്കല്ലെടു-
ത്തതിവേഗമോടുന്ന കണ്ടു നാഗം.
ഹൃദയം തകർന്നതു കണ്ടുടൻ പാറയിൽ
തലതല്ലി വീണു മരിച്ചുപാവം.
അതുകണ്ടു ഫണിറാണി മോഹിച്ചു കാന്തന്റെ
മൃതമെയ്യിൽ വീണു പിടഞ്ഞുപാരം
അതുതൊട്ടു പുരുഷരെക്കാണുമ്പോൾ റാണിക്കു
പ്രതികാരക്കലികൊണ്ടു ഫണമുയരും
തിറമോടുമതിവേഗമോടിവന്നായവൾ
തുരുതുരെക്കൊത്തിവലിച്ചു കൊല്ലും.
അതുകൂടാതിതരാംരോഷമോടെയവൾ
കുടർമാലകൊത്തിവെളിയ്ക്കെടുക്കും.
അധമനൊരുത്തൻ നിമിത്തമീ ഞാനിന്നു
വിധവയായ്ത്തീർന്നതുപോലിവന്റെ
ദയിതയും വിധവയായ്ത്തീരണമെന്നതു
കരുതിയിട്ടുണ്ടാകാം നാഗറാണി!!

# വിരലുകൾ

അഞ്ചു വിരലുമൊരിക്കൽ പരസ്പരം
പന്തയം വച്ചാരു മുമ്പെനെന്നായ്
ഓരോ വിരലും പറഞ്ഞു ഞാൻ മുമ്പനെ-
ന്നോരോരോ കാരണം ചൊന്നുമന്ദം.

അഞ്ചുവിരൽ ഞങ്ങൾ അഞ്ചുവിരൽ ഞങ്ങൾ
പുഞ്ചിരിച്ചു കൊഞ്ചിടുന്നോരഞ്ചുവിരൽ ഞങ്ങൾ
പിള്ളവിരൽ ഞാനിതാ
പിള്ളവിരൽ ഞാൻ
തള്ളവിരൽ ഞാനിന്നു
തള്ളവിരൽ ഞാൻ.
ചൂണ്ടുവിരൽ ഞാൻ, കേട്ടോ
ചൂണ്ടുവിരൽ ഞാൻ.
മോതിരവിരൽ ഞാൻ കണ്ടോ
മോതിരവിരൽ ഞാൻ
പെരുവിരലീ ഞാൻ എന്നും
പെരുവിരലീ ഞാൻ.

ചെറുവിരൽ- ഒന്നാമനാണു ഞാൻ വന്ദിക്കും വേളയിൽ
മുന്നിലായെന്നും ഞാൻ നിൽക്കമൂലം

തള്ളവിരൽ- തള്ള ഞാനകയാലിങ്ങെനിയ്ക്കല്ലയോ
ചൊല്ലുവിനൊന്നാമതായഭാവം

ചൂണ്ടുവിരൽ- ചൂണ്ടി ഞാൻ കാര്യങ്ങൾ കാണിക്ക കാരണം
ഉണ്ടെനിയ്ക്കെപ്പോഴുമഗ്രഭാവം

മോതിരവിരൽ- കല്യാണമോതിരം ഞാനണിഞ്ഞീടുന്നു
കില്ലുവേണ്ടൊന്നാമനിന്നു ഞാനേ

പെരുവിരൽ- എല്ലാരിലും വച്ചുയർന്നവനാണു ഞാൻ
ചൊല്ലുവിൻ ഞാനല്ലേ മുമ്പനായോൻ

കവി- ഒറ്റയ്ക്കു നിങ്ങളിലാരുമൊന്നാമന-
ല്ലൊറ്റവിരലെന്നുമാത്രമോതാം
ഒന്നിച്ചു നിങ്ങളിങ്ങഞ്ചും കലരുമ്പോ-
വന്നീടുമൂക്കെഴും കൈവിരുതായ്
ഒറ്റയായിട്ടു പിരിഞ്ഞു നിന്നീടുകിൽ
കിട്ടുമാറില്ല ഗുണങ്ങളൊന്നും.
ഒത്തുചേർന്നെല്ലാരുമായുള്ളതാമൈക-
മത്യമേ ശക്തിയായുള്ളു പാരിൽ.

# കലയും കടലയും

കടലേ....കടലേ....കടലേ....ചൂടു
കടലേ.....കടലേ കടലേ
കടലേ കടലേ കടലേ ചൂടു
കടലേ കടലേ കടലേ

(കുറത്തിമട്ട്)

യുവജനോത്സവനടനമേളക-
ളുയരും പന്തലിനുള്ളിൽ
വടിവിയന്നൊരു കുറവപ്പെൺകൊടി
കടലവിൽക്കുവാൻ വന്നൂ.

ഒഴുകിയെത്തുമൊരഴകുപോലവ
ളവിടെ വന്നണയുമ്പോൾ
വഴിയിലങ്ങനെ വിലസും പൂവാല
നൊരുവനായതു കണ്ടു.
മിഴിയെറിഞ്ഞുടനവളെ നോക്കിനി
ന്നൊരു കമന്റടി തൂകി
കടലവാങ്ങുവാനൊരുവനപ്പൊഴ-
ങ്ങവളോടോടിയടുത്തു
നടനവേദിയിൽത്തിമിലമദ്ദള-
മിടകലർന്നെഴുംമേളം
നടികൾ തൻപടുനടനമോടുടൻ
മികവിൽപ്പൊങ്ങിടുംനേരം
കടലവില്പതിനിടയിലായവൾ
വടിവിലീവിധമോർത്തു.

(മട്ടുമാറി)

എത്ര നർത്തനമാടിയതാണീ
നൃത്തമണ്ഡപവേദിയിലീ ഞാൻ
നിത്യമോഹനമോഹിനിയാട്ടം
ചിത്രമാകിന കഥകളിയാട്ടം
എത്രവട്ടമെനിക്കു ലഭിച്ചൂ
സത്യമന്നുകലാതിലകത്വം.
പത്രപങ്ക്തികളെൻ നടനത്തിൻ
ചിത്രകോടികൾ കൊണ്ടു നിറഞ്ഞു.

തന്ത്രവീരവിശാരദനാകും
മന്ത്രിപുംഗവനന്നുമണഞ്ഞു
വന്നയാളനുമോദനപൂർവ്വം
തന്നെനിക്കുപഹാരമനേകം
"സൽക്കലാപ്രതിഭയ്ക്കിഹനൽകും
തക്കതാമുപജീവനമാർഗ്ഗം"
എന്നു മന്ത്രി പറഞ്ഞൊരു വാക്യം
ഇന്നുമോർമ്മയിലുണ്ടണയാതെ
എന്തിനീ വിടുവാക്കുകളോതി
മന്ത്രിമാരിവർ വഞ്ചന ചെയ്വൂ !!?
ഇന്നെനിക്കുപജീവനമാർഗ്ഗം
തന്നതിക്കടലയ്ക്കകൾ മാത്രം!!
കടലേ കടലേ കടലേ–ചുടു
കടലേ കടലേ കടലേ
കടലേ കടലേ കടലേ– ചുടു
കടലേ കടലേ കടലേ.

# അനുസ്മരണം I

പ്രൊഫ: ജഗതി വേലായുധൻ നായരുടെ സഹപാഠിയും സഹപ്രവർത്ത കയും എന്റെ അഭിവന്ദ്യ ഗുരുനാഥയുമാണ് പ്രൊ. സുലോചനാ നായർ. ഹൃദയത്തിൽ നിന്നുവന്ന വാക്കുകൾ. ആദ്ധ്യാത്മികതയുടെയും ആത്യന്തിക സത്യത്തിന്റെയും തത്വസംഹിതകൾ. സഹോദര സ്ഥാനീയനും സതീർത്ഥ്യ നുമായ സ്മര്യ പുരുഷനെക്കുറിച്ചുള്ള ആത്മാർത്ഥത നിറഞ്ഞ അർത്ഥ സമ്പു ഷ്ടമായ വാക്കുകൾ! കവയിത്രി, സാഹിത്യകാരി, വാഗ്മി, അദ്ധ്യാപിക, കുടും ബിനി എന്നീ നിലകളിൽ പരിശോഭിക്കുന്ന ആ മഹതി ശ്രീരാമകൃഷ്ണ വിവേ കാനന്ദ പ്രസ്ഥാനത്തിന് ജീവിതം ഉഴിഞ്ഞുവച്ചിരിക്കുന്നു.

# ഇനി നാളെയുമെന്തെന്നറിവീല

## പ്രൊഫ.ബി.സുലോചനാ നായർ

പ്രൊഫ.ജഗദി വേലായുധൻ നായർ ഇന്നു നമ്മുടെ കൂടെ ഇല്ല. അദ്ദേഹം മറ്റേതോ ലോകത്തേയ്ക്ക് യാത്രയായി. അതോ ഇവിടെ അടുത്തു തന്നെയുണ്ടോ. സതീർത്ഥ്യനും സഹോദരസ്ഥാനീയനും, പ്രിയമിത്രവുമായ അദ്ദേഹം നമ്മുടെ മനസ്സിലുണ്ട്. അതല്ലെങ്കിൽ ആത്മാവിനെവിടെയാണ് വരവും പോക്കും. കാലദേശങ്ങൾ കാഴ്ച മറയ്ക്കാത്ത ഒരിടത്തേക്കാണ് പോയതും. അദ്ദേഹത്തിന്റെ പത്നി പ്രൊഫ.കുമ്പളത്തു ശാന്തകുമാരി അമ്മ എന്റെ പ്രിയശിഷ്യയാണ്. ഏതാപൽഘട്ടത്തിലും മിത്രഭാവേന കൂടെയുണ്ട്. ആർക്കാണ് ഞാനതിനു നന്ദി പറയേണ്ടത്? ജഗദി സാറിനോടാണോ?

ഞാനതു പറയട്ടെ, നന്ദി. ആ വാക്കിന്റെ സൗന്ദര്യവും ഭാവാർത്ഥവും ഉൾക്കൊണ്ടു തന്നെ.

ഞാനും ജഗദിസാറും യൂണിവേഴ്സിറ്റി "ഈവ്നിംഗ്' കോളേജിൽ. പഠിപ്പിച്ചിരുന്ന കാലം. വൈകീട്ട് 5.30നു തുടങ്ങുന്ന ക്ലാസുകൾ രാത്രി എട്ടു മണി വരെ നീളുന്നു. രാവിലെ തൊട്ട് വൈകീട്ടു വരെ ജോലി ചെയ്ത് നന്നേ ക്ഷീണിച്ചു വരുന്ന സായാഹ്ന കോളേജിലെ വിദ്യാർത്ഥികൾക്ക് മനസ്സറിഞ്ഞ് ആഹ്ലാദിക്കാനുള്ള ക്ലാസുകളായിരുന്നു സാറിന്റേത്. സാറിന്റെ ക്ലാസുകളിൽ സംഗീത വർഷമായിരുന്നു. മഴക്കാർ മൂടിയ സായാഹ്നങ്ങളിൽ ചിലപ്പോൾ വിളക്കുകൾ അണയുമ്പോൾ ഇരുട്ടത്ത് യൂണിവേഴ്സിറ്റി കോളേജിന്റെ പ്രധാന കെട്ടിടത്തിന്റെ താഴെയുള്ള വിശാലമായ ഹാളിൽ സാറിന്റെ കഥകളി സംഗീതം കേൾക്കാം. നളചരിതം ആട്ടക്കഥ അന്നു പഠിപ്പിക്കാനുമുണ്ടായിരുന്നു. "വിജനേ, മഹതി വിപിനേ നീയുണർന്നിന്ദുവദനേ

വീണെന്തു ചെയ്വൂ കദനേ-" കുട്ടികൾ കേട്ടിരിക്കുന്നു.

ഇരുട്ടാണ്. ഇരുകൂട്ടരുടെ കൈയ്യിലും പുസ്തകമില്ല. സാറിനു കഥകളിപ്പദങ്ങൾ ഹൃദയംഗമമായി പാടാനുള്ള അനുഗ്രഹവുമുണ്ടായിരുന്നു. ഏതു കൃതി എടുത്താലും ആട്ടക്കഥയോ, നമ്പ്യാർ കൃതിയോ, ആധുനിക കവിതയോ അതു സരസമായി, രസനീയമായി പഠിപ്പിക്കാനുള്ള ജന്മസിദ്ധമോ ജന്മാന്തര സിദ്ധമോ ആയ വാസനാബലം സാറിനുണ്ടായിരുന്നു. സാറിന്റെ ക്ലാസുകൾ വിദ്യാർത്ഥികൾക്കൊരു സംഗീതസദസായിരുന്നു. പ്രസാദ പ്രകൃതി ആയിരുന്നതു കൊണ്ട് വിദ്യാർത്ഥികൾക്ക് സാറിനോടു പ്രിയം കൂടുതലുണ്ടായിരുന്നുവല്ലോ.

വളരെക്കാലത്തിനു മുമ്പാണ്. ചർച്ചാവേദി പൂന്താനം കൃതികളുടെ ഒരു ചർച്ച സംഘടിപ്പിച്ചിരുന്നു. ചർച്ചാ വേദിയുടെ സ്ഥിരം അദ്ധ്യക്ഷൻ അന്നു പ്രൊഫ. എൻ. കൃഷ്ണപിള്ള സാറും. ഞാനും ജഗദി സാറും പിന്നെ പലരും ജ്ഞാനപ്പാനയെക്കുറിച്ച് സംസാരിക്കാനുണ്ടായിരുന്നു. എല്ലാവരും സംസാരിച്ചു. സാർ 'ജ്ഞാനപ്പാന'യിലെ വരികൾ ഉദ്ധരിച്ച് മനസ്സലിഞ്ഞ് പ്രസംഗിച്ചു. ലളിതമധുരവും സത്യസുന്ദരവുമായ ഈരടികൾ ഭക്തിസാന്ദ്രമായ സ്വരത്തിൽ പാടി.

ഇന്നലെയോളമെന്തെന്നറിഞ്ഞീലാ

ഇനി നാളെയും- സദസ്സ് അത് ശ്രദ്ധിച്ചു കേട്ടിരുന്നത്, ഞാൻ കാലത്തിന്റെ മറ മാറ്റിക്കാണുന്നു. മനസ്സിനു കാലദേശങ്ങളില്ലല്ലോ.

ജഗദി സാർ കവിയായിരുന്നു. കവിതയും സംഗീതവും കൂടപ്പിറപ്പായിരുന്നു. പണ്ഡിതനും കവിയും കാഥികനുമായ അദ്ദേഹം പിന്നീട് വിദ്യാധിരാജ പുരാണം രചിച്ചു. രാമായണം പോലെ നിത്യപരായണാർഹമായ കൃതി. വിദ്യാധിരാജനായ ചട്ടമ്പി സ്വാമികളെ ധ്യാനമനനങ്ങളിലൂടെ കൺമുന്നിൽ കണ്ട് നോക്കി നിന്നെഴുതിയപോലെ. ഈ ക്ലാസ്സിക് കൃതി എത്രയോ നാളത്തെ തപ:ഫലമാണ്. ഒരിരുപ്പിലിരുന്ന് അതു വായിച്ച് തീർക്കാവുന്നതുമല്ല. ജന്മജന്മങ്ങളിൽ നിന്നു നേടിയ പരിപാകത ആകൃതിക്കുണ്ട്. ഒരു ജ്ഞാനിയുടെ പാദമുദ്രകൾ പിന്തുടർന്ന്, പടിയേറ്റം കഴിഞ്ഞ്, തിരുനടയിലെത്തിയപോലെ. ഈ ഒരൊറ്റ കൃതി കൊണ്ടു മാത്രം അദ്ദേഹം ചിരസ്മര

ണീയനാകുന്നു. ചട്ടമ്പിസ്വാമികൾ കേരളത്തിനകത്തും പുറത്തും വന്ദനീയനും നിത്യാരാധ്യനുമാണ്. വിദ്യാധിരാജപുരാണ രചനയാൽ ജഗദി സാറും സർവ്വ ഭാവേന സമാദരമീയനാണ്.

ഈ വഴികളിൽ, ജീവിതത്തിന്റെ 'പെരുവഴി' എന്നു പറയാമോ, പലരേയും നാം കണ്ടുമുട്ടി. പരിചയപ്പെട്ടു. ഇഷ്ടപ്പെട്ടു. വേർപിരിഞ്ഞു.അപാരതയിലേക്കുള്ള തീർത്ഥയാത്രയിലാണവർ.തുഞ്ചത്താചാര്യരുടെ സാന്ത്വന സ്വരം ഓർമ്മിക്കാം. നാം വഴിയാത്രക്കാരാണ്. പെരുവഴിയമ്പലത്തിൽ ഒരു രാത്രി തങ്ങി പിറ്റേന്നു രാവിലെ വഴി പിരിഞ്ഞു പോകുന്നവർ. എത്ര സത്യം.എവിടെ? എല്ലാവരും പോയത് എവിടെ? എല്ലാവരും മനസ്സെന്ന അതിവിസ്തൃതമായ ആകാശത്തിലുണ്ടല്ലോ. ആരുടെ മുഖം മറക്കും? നമ്മോടു നല്ലതു മാത്രം പറഞ്ഞവർ. ഒരു വാക്കാകട്ടെ, വാക്കിൽ ശുദ്ധ സൗഹൃദത്തിന്റെ തിളക്കം നിറച്ചിരുന്നവർ. “അൾത്താരയിൽ അർപ്പിച്ച പൂവുകളെന്നപോലെ സ്മൃതിയുടെ സുഗന്ധം ഇവിടെ അവശേഷിക്കുന്നു”. സഹോദരതുല്യനായ പ്രിയമിത്രമേ. സാർ മധുരമായ സ്വരത്തിൽ ചൊല്ലിയ ജ്ഞാനപ്പാനയിലെ വരികൾ ഞാൻ കേൾക്കുന്നു.

“ഇനി നാളെയുമെന്തെന്നറിവീലാ”

# അനുസ്മരണം II

ഭക്തനും സാഹിത്യകാരനും വാഗ്മിയുമായ ശ്രീ ആറ്റുകാൽ മാധവൻ നായർ അംബാപ്രസാദം വേണ്ടുംവണ്ണം സിദ്ധിച്ച ഒരു മഹാശയനാണ്. ശ്രീ ജഗദി വേലായുധൻ നാർക്ക് പ്രിയംകരനും ജ്യേഷ്ഠ സുഹൃത്തുമായ അദ്ദേഹം ആറ്റുകാൽ ടെമ്പിൾ ട്രസ്റ്റിന്റെ ചെയർമാനാണ്. ശ്രീ ജഗദിയോടൊപ്പം സ്കൂൾ വിദ്യാർത്ഥിയായിരിക്കുമ്പോഴേ സാഹിത്യ രചന നടത്തിയിരുന്ന അദ്ദേഹത്തിന്റെ സ്മരണകളാണ് ചുവടെ ചേർത്തിരിക്കുന്നത്.

## പ്രൊഫ. ജഗദി വേലായുധൻ നായർ ഒരനുസ്മരണം

വിദ്യാർത്ഥി ആയിരിക്കുമ്പോൾ തന്നെ, തന്റെ ഭാവനാപാടവവും, പദപ്രയോഗ സാമർത്ഥ്യവും, ഭാഷാജ്ഞാനവും പ്രകടിപ്പിച്ച ഒരു അതുല്യ പ്രതിഭയാണ് പ്രൊഫ.ജഗദി വേലായുധൻ നായർ. ഭാഷാപരമായ പ്രവർത്തനങ്ങൾ കൊണ്ടും വിദ്യാധിരാജ സേവനം കൊണ്ടും സമ്പുഷ്ടമാക്കപ്പെട്ട ഒരു ധന്യ ജീവിതമാണ് അദ്ദേഹത്തിന്റേത്. ചട്ടമ്പി സ്വാമി തിരുവടികളെ ആരാധനാ മനോഭാവം ശ്രീ നായരുടെ രക്തത്തിൽ കൂടി ലയിച്ച് ചേർന്നിട്ടുള്ള ഒരു സ്വഭാവ വിശേഷമാണ്. പന്മനയിലെ കുമ്പളത്തു കുടുംബവുമായുള്ള അദ്ദേഹത്തിന്റെ ബന്ധം ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ജീവചരിത്രത്തിലേക്കും, അത്ഭുത സിദ്ധികളിലേക്കും ഇറങ്ങിച്ചെല്ലുവാനുള്ള വഴി തെളിച്ചു. നിരന്തരമായ പരിശ്രമങ്ങളുടെ ഫലമായി സ്വാമി തിരുവടികളുടെ സംബന്ധിച്ച് കൂടുതൽ ഗ്രഹിക്കുവാനും , ആധികാരികമായ പല ഗ്രന്ഥങ്ങളും രചിക്കുവാനും അദ്ദേഹ

ത്തിന് കഴിഞ്ഞു. "വിദ്യാധിരാജ സുപ്രഭാതംതം, "വിദ്യാധിരാജ പുരാണം", എന്നിവയ്ക്കു പുറമേ പല ഗദ്യകൃതികളടക്കം തിരുവടികളെ സംബന്ധിച്ച് വെളിച്ചം വീശുന്ന പതിനെട്ടോളം മികച്ച ഗ്രന്ഥങ്ങൾ പ്രൊഫ.ജഗതി വേലായുധൻ നായർ രചിക്കുകയുണ്ടായി. ഗവേഷണാധിഷ്ഠിതമായ പല ലേഖനങ്ങളും രചിച്ച് മലയാള ഭാഷയ്ക്കും സാഹിത്യത്തിനും വിലപ്പെട്ട സലംഭാവന നൽകാനും അദ്ദേഹത്തിന് കഴിഞ്ഞു.

ഹൈസ്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്താണ് ശ്രീ വേലായുധൻ നായർ ഈ ലേഖകനുമായി സുഹൃത്ബന്ധം സ്ഥാപിച്ചത്. തന്റെ സാഹിത്യ പ്രവർത്തനം കൊണ്ട് സ്കൂളിലെ വിദ്യാർത്ഥികളുടെയും അദ്ധ്യാപകരുടെയും മുക്തകണ്ഠമായ പ്രശംസ നേടുവാൻ ആ കാലഘട്ടത്തിൽ അദ്ദേഹത്തിന് സാധിച്ചു. അടുത്തതായി ശ്രീ വേലായുധൻ നായരുമായി ഇടപഴകുവാനുള്ള ഭാഗ്യം ഉണ്ടായത് അദ്ദേഹം യൂണിവേഴ്സിറ്റി കോളേജിൽ വിദ്യാർത്ഥിയായിരുന്ന കാലഘട്ടത്തിലായിരുന്നു. സാഹിത്യ കുതുകികളായ ഞങ്ങളെപ്പോലുള്ളവർ മിക്കവാറും ദിവസങ്ങളിൽ വൈകുന്നേരം യൂണിവേഴ്സിറ്റി കോളേജിലെ മലയാളം വിഭാഗത്തിൽ ഒത്തുകൂടുകയും , അന്ന് വിദ്യാർത്ഥികളായിരുന്ന പ്രൊഫ.തിരുനെല്ലൂർ കരുണാകരൻ, പ്രൊഫ.ഒ.എൻ.വി.കുറുപ്പ്, പ്രൊഫ. നബീസാ ഉമ്മാൾ എന്നിവരും പ്രൊഫ.ജഗദി വേലായുധൻ നായരും ചേർന്ന് സാഹിത്യ ചർച്ചകൾ നടത്തുന്നത് ശ്രദ്ധിക്കുകയും ചെയ്യുമായിരുന്നു. കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിൽ ഞാൻ ജോലി നോക്കുമ്പോഴാണ് ശ്രീ. വേലായുധൻ നായരുമായി അടുത്തതായി സന്ധിക്കുന്നത്.

ശ്രീ അവിട്ടം തിരുനാൾ ഗ്രന്ഥശാലാ പ്രസിഡന്റ് എന്ന നിലയിൽ ഉന്നത ശ്രേണിയിലുള്ള പല സാഹിത്യ നായകന്മാരെയും ഗ്രന്ഥശാലയിലേക്ക് ക്ഷണിച്ച് അവരെക്കൊണ്ട് പ്രഭാഷണങ്ങൾ നടത്തിക്കുക പതിവായിരുന്നു. അക്കാലങ്ങളിലൊക്കെ എന്റെ സുഹൃത്തായ ശ്രീ വേലായുധൻ നായർ പ്രസ്തുത യോഗങ്ങളിൽ പങ്കെടുക്കുകയും മലയാള സാഹിത്യത്തിലെ ഇരുളടഞ്ഞ ഏടുകളെപ്പറ്റി വിമർശനാത്മകവും ഗവേഷണപരവുമായ പല വിവരങ്ങളും നൽകുകയും ചെയ്തിരുന്നു. അദ്ദേഹവുമായുള്ള സുഹൃത്ബന്ധം അരക്കിട്ടുറപ്പിക്കാൻ കഴിഞ്ഞത് അടുത്ത രംഗം മുതലായിരുന്നു. ആറ്റുകാൽ ഭഗവതി ക്ഷേത്രത്തിന്റെ ചെയർമാനായി ഞാൻ അധികാരമേറ്റെടുത്തിനു ശേഷം ട്രസ്റ്റിന്റെ ആഭിമുഖ്യത്തിൽ നടന്ന യോഗങ്ങളിൽ പലതിലും പ്രൊഫ. ജഗദി വേലായുധൻ നായരെ ക്ഷണിക്കുകയും സൗമനസ്യത്തോടെ അദ്ദേഹം അവയിൽ ഭാഗഭാക്കാവുകയും ചെയ്തിരുന്നു. അവസാനമായി അദ്ദേഹം പങ്കെടുത്ത യോഗം ആറ്റുകാലിലുള്ള ബ്രഹ്മശ്രീ ചട്ടമ്പി സ്വാമി തിരുവടികളുടെ സ്മാരകത്തിലെ 2000ൽ നടന്ന പ്രതിഷ്ഠാദിന മഹോത്സവത്തോടനുബന്ധിച്ചായിരുന്നു. ആരോഗ്യം ക്ഷയിച്ചുകൊണ്ടിരുന്ന അവസരത്തിലും സ്നേഹ നിർഭരമായ എന്റെ ക്ഷണം സ്വീകരിക്കുവാൻ ആ പ്രതിഭാശാലി വിസമ്മതം കാട്ടിയില്ല. ആറ്റുകാൽ ഭഗവതി ക്ഷേത്രം ട്രസ്റ്റ് പ്രൊഫ.ജഗദി വേലായുധൻ നായർ അവർകൾക്ക് പ്രൊഫ: എ.വി.ശങ്കരൻ ഏർപ്പെടുത്തിയ "ഹേമലതാസ്മാരക" ചട്ടമ്പി സ്വാമി പുരസ്കാരവും, ആറ്റുകാൽ മാധവൻ നായർ ഏർപ്പെടുത്തിയ "വിദ്യാധിരാജ പുരസ്കാരവും" മരണാനന്തര ബഹുമതിയായി നൽകി.

പ്രഗത്ഭനായ കോളേജ് അദ്ധ്യാപകൻ, വാഗ്മി, കവി, ഭാഷാപമ്ഡിതൻ, നിഷ്പക്ഷനായ നിരൂപകൻ എന്നീ വിവിധ നിലകളിൽ വിദ്യാർത്ഥികളുടെ മനസ്സിലും അദ്ദേഹം പങ്കെടുത്ത യോഗങ്ങളിൽ ഉണ്ടായിരുന്ന സദസ്യരുടെ മനസ്സുകളിലും ഇന്നും പ്രൊഫ.ജഗദി വേലായുധൻ നായരുടെ ഓർമ്മ നിറഞ്ഞു നിൽക്കുന്നു. വേദങ്ങളുടെയും, ഉപനിഷത്തുകളുടെയും, പുരാണേതിഹാസങ്ങളുടെയും സാരം വ്യക്തമായി അപഗ്രഥിച്ച് സദസ്യരുടെ മനസിലെത്തിക്കുവാനുള്ള പ്രൊഫസറുടെ കഴിവ് അസാധാരണമായിരുന്നു. രാമായണ മാസാചരണത്തോടനുബന്ധിച്ച് രാമായണത്തിലെ കഥാപാത്രങ്ങളുടെ സ്വഭാവ വിശേഷങ്ങൾക്ക് വെളിച്ചം നൽകി വ്യക്തിജീവിതത്തിൽ അവ പകർത്തേണ്ട ആവശ്യകതയെപ്പറ്റി ശക്തമായ ഭാഷയിൽ അദ്ദേഹം നടത്തിയ ഉദ്ബോധനം ഇന്നും ഈ ലേഖകന്റെ ചെവിയിൽ മുഴങ്ങിക്കേൾക്കുന്നുണ്ട്.

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളുടെ നിസ്വാർത്ഥമായ സമുദായ സേവനം, അസാമാന്യമായ വ്യക്തി പ്രഭാവം, അഗാധ ജ്ഞാനം, നാരായണ ഗുരുവുമായുള്ള ബന്ധം, അത്ഭുത സിദ്ധികൾ, മുതലായവയെ സംബന്ധിച്ച് ഗവേഷണം നടത്തുന്നതിന് പ്രൊഫ.ജഗതി വേലായുധൻ നായർ തന്റെ ജീവിതം ഉഴിഞ്ഞുവച്ചു. പ്രൊഫ. ജഗദി വേലായുധൻ നായരുടെ കൃതികളായ വിദ്യാധിരാജ സുപ്രഭാതം, വിദ്യാധിരാജ പുരാണം എന്നിവ സശ്രദ്ധം വായിക്കുന്ന ഒരു അനുവാചകന് വശ്യവചസ്സായ ഒരു കവിപുംഗവന്റെ തൂലിക അവയിൽ തെളിഞ്ഞു കാണാൻ കഴിയും. ചിന്താ ബന്ധുരങ്ങളായ ലോകോക്തികൾ, ആശയഗാംഭീര്യം, സരളത, സുന്ദരമായ ഭാഷാശൈലി, പ്രാസഭംഗി മുതലായവ കൊണ്ട് സ്വാമി തിരുവടികളെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ കൃതികൾ മികവുറ്റതായിത്തീർന്നു.അനന്യസാധാരണമായ അപഗ്രഥനപാടവവും, ആശയങ്ങളെ വിശ്വസനീയമായി പ്രതിഫലിപ്പിക്കുന്നതിനുള്ള കഴിവും, ഗവേഷണം നടത്തി ചരിത്ര സത്യങ്ങളെ കണ്ടുപിടിക്കുവാനുള്ള സാമർത്ഥ്യവും കൊണ്ട പ്രൊഫ. നായരുടെ കൃതികളെല്ലാം തന്നെ വിദ്യാധിരാജ സാഹിത്യത്തിന് ഒരു മുതൽക്കൂട്ടാണെന്ന് പറയുന്നതിൽ അപാകമില്ല.

ദിവംഗതനായ പ്രൊഫ.ജഗദി വേലായുധൻ നായർക്ക് ഈ എളിയ സുഹൃത്തിന്റെ പ്രണാമം അർപ്പിക്കുന്നതോടൊപ്പം അദ്ദേഹത്തിന്റെ ആത്മാവിന് ആറ്റുകാൽ ഭഗവതി നിത്യശാന്തി അരുളട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

**ജി.മാധവൻ നായർ**
**ചെയർമാൻ**
**ആറ്റുകാൽ ഭഗവതി ക്ഷേത്രം ട്രസ്റ്റ്**

# അനുസ്മരണം III

(വളരെക്കാലം പ്രൊഫ.ജഗദി വേലായുധൻ നായരോടൊപ്പം പല രംഗങ്ങളിലും പ്രവർത്തിച്ച പ്രൊഫ. വട്ടപ്പറമ്പിൽ ഗോപിനാഥപിള്ളയുടെ അനുസ്മരണമാണിത്. വിദ്യാധിരാജ പ്രസ്ഥാനത്തിൽ അവർ രണ്ടുപേരും സജീവ പ്രവർത്തകരായിരുന്നു. അദ്ധ്യാപകൻ, സാഹിത്യകാരൻ . പ്രാസംഗികൻ, ഗവേഷകൻ, നിരൂപകൻ എന്നീ നിലകളിൽ വിഖ്യാതനായ വട്ടപ്പറമ്പിൽ എന്റെ പ്രിയപ്പെട്ട കൊച്ചനുജനാണ്. ഹൃദയപൂർവ്വം അദ്ദേഹം എഴുതിയ ഈ അനുസ്മരണം, വളരെ അഭിമാനത്തോടും സന്തോഷത്തോടും കൂടി ഈ ഗ്രന്ഥത്തിൽ ചേർക്കുന്നു. ഒന്നാം ചരമവാർഷികത്തിൽ പ്രസിദ്ധീകരിച്ചത്.

പ്രസാധിക)

**പ്രൊഫ.ജഗദി വേലായുധൻ നായർ**
**ഒരനുസ്മരണം**
**വട്ടപ്പറമ്പിൽ ഗോപിനാഥപിള്ള**

അദ്ധ്യാപകൻ, പ്രഭാഷകൻ, കവി, നിരൂപകൻ, വ്യാഖ്യാതാവ്, ഭാഷാ, പണ്ഡിതൻ എന്നീ നിലകളിൽ പ്രഗത്ഭനും പ്രശസ്തനുമായിരുന്ന പ്രൊഫ. ജഗദി വേലായുധൻ നായർ അന്തരിച്ചിട്ട് ഒരു വർഷം കഴിഞ്ഞു. രണ്ടു പതിറ്റാണ്ടോളം പല രംഗങ്ങളിൽ അദ്ദേഹത്തോടൊപ്പം ഒരുമിച്ചു പ്രവർത്തിക്കാ

നുള്ള അവസരം എനിക്കു ലഭിച്ചു. ഒരിക്കൽ പരിചയപ്പെട്ടാൽ ഒരിക്കലും മറക്കാത്ത ഒരു വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു അദ്ദേഹം.

മലയാള ഭാഷയും സാഹിത്യവും ഐച്ഛികമായെടുത്ത് യൂണിവേഴ്സിറ്റികോളേജിൽ നിന്ന് ഒന്നാംക്ലാസിൽ ഒന്നാമനായി എം.എ. പാസ്സായതിനു ശേഷം വിവിധ കോളേജുകളിൽ ലക്ചറർ, പ്രൊഫസർ വകുപ്പദ്ധ്യക്ഷൻ, കേരള സർവ്വകലാശാലയിലെ ബോർഡ് ഓഫ് സ്റ്റഡീസ് അംഗം എന്നീ നിലകളിൽ അദ്ദേഹം സേവനമനുഷ്ഠിച്ചു. ഉദ്യോഗത്തിൽ നിന്നു വിരമിച്ചതിനു ശേഷം, ആദ്ധ്യാത്മിക രംഗമായിരുന്നു ജഗതിയുടെ പ്രവർത്തനമേഖല. കുറച്ചുകാലം പന്മന ആശ്രമം ജനറൽ സെക്രട്ടറിയായും കണ്ടള ആശ്രമം വൈസ് പ്രസിഡന്റായും അദ്ദേഹം പ്രവർത്തിച്ചു. കേരളത്തിലെ പ്രമുഖരായ വാഗ്മികളിൽ ഒരാളായിരുന്നു ജഗതി. വേദോപനിഷത്തുകൾ, പുരാണേതിഹാസങ്ങൾ മഹാകാവ്യങ്ങൾ, സമകാലിക കവിതകൾ എന്നിവയിൽനിന്നുള്ള ഉദ്ധരണികളും കഥകളും കൊണ്ട് വിജ്ഞാനപ്രദവും രസകര വുമായിരുന്നു ജഗതിയുടെ പ്രഭാഷണങ്ങൾ.

വിദ്യാധിരാജ വിശ്വകേന്ദ്രവും തിരുവനന്തപുരം സുഹൃത് സംഘവും കൂടി പ്രസിദ്ധീകരിച്ച ശ്രീവിദ്യാധിരാജ ചട്ടമ്പികളുടെ ജീവചരിത്രരചനാവേളയിലാണ് ജഗതിയുമായി അടുത്തിടപഴകാനുള്ള അവസരം എനിക്കുണ്ടായത്. ജഗദി, ഡോ. ജെ. രാമചന്ദ്രൻനായർ, പരേതനായ ജനാർദ്ദനൻ പിള്ള, ഈ ലേഖകൻ എന്നിവർ ചേർന്നാണ് ആ ജീവിതചരിത്രം രചിച്ചത്. ചട്ടമ്പിസ്വാമികളുടെ ജീവിതചരിത്രസംബന്ധിയായ വസ്തുതാ സംഭരണം, സ്ഥലം സന്ദർശനം, വിഷയവിശകലനം, അച്ചടി, പ്രകാശനം, വിതരണം എന്നിവയ്ക്കുവേണ്ടി നിരവധി തവണ ഞങ്ങൾ ഒരുമിച്ചു കൂടിയിട്ടുണ്ട്. എത്രയെത്ര വിഷയങ്ങളാണ് ആ സമയം ഞങ്ങൾ ചർച്ച ചെയ്തിട്ടുള്ളത്. ആ രംഗങ്ങളെല്ലാം സജീവവും രസകരവുമാക്കാൻ ജഗതിയുടെ സാന്നിദ്ധ്യം വളരെയധികം സഹായിച്ചിരുന്നു.

ജഗദിയുടെ പ്രത്യക്ഷദൈവമായിരുന്നു ചട്ടമ്പിസ്വാമികൾ. സ്വാമികളെക്കുറിച്ചു സംസാരിക്കുമ്പോൾ അദ്ദേഹം സഹസ്രജിഹ്വനായി മാറും. തന്റെ ജീവിതൈശ്വര്യങ്ങൾക്കെല്ലാം കാരണം സ്വാമികളുടെ അകമഴിഞ്ഞ അനുഗ്രഹമാണെന്ന് അദ്ദേഹം അടിയുറച്ചു വിശ്വസിച്ചിരുന്നു. ജഗതിയുടെ കവിത്വത്തിന്റെ മികവും ചട്ടമ്പിസ്വാമികളോടുള്ള ഭക്തിയുടെ തികവും പ്രകടമാക്കുന്ന രണ്ടു കൃതികളാണ് ശ്രീ വിദ്യാധിരാജസുപ്രഭാതവും ക്ലാസ്സിക് ശൈലിയിൽ ദ്രാവിഡവൃത്തങ്ങളിൽ രചിച്ച ശ്രീവിദ്യാധിരാജ പുരാണവും, താഴെ ചേർക്കുന്ന ചില ഉദാഹരണങ്ങളിൽ നിന്ന് ജഗതിയുടെ കവനകലാവൈഭവവും ചട്ടമ്പിസ്വാമികളോടുള്ള ഭക്ത്യതിരേകവും മനസ്സിലാക്കാം.

കേരളസർവ്വകലാശാല പ്രസിദ്ധീകരിച്ച കുമാരനാശാന്റെ കാവ്യപ്രപഞ്ചത്തിൽ ജഗദി എഴുതിയിട്ടുള്ള "ആശാൻ മറ്റൊരു സമീപനം" എന്ന പ്രബന്ധം പലതുകൊണ്ടും ശ്രദ്ധേയമായ ഒന്നാണ്.

ഉമാകേരളം (ഒന്നാം സർഗ്ഗം) നളചരിതം ആട്ടക്കഥ (നാലാംദിവസം) കർണപർവം (ഭാരതം കിളിപ്പാട്ട്) നളിനി, കരുണ, ഹീര, മലയാളശാകുന്തളം എന്നീ കൃതികളുടെ പഠനവ്യാഖ്യാനങ്ങളിൽ കാവ്യകലാമർമജ്ഞനായ ഒരു

ക്ലാസിക് പണ്ഡിതനെ നമുക്കു കാണാം. ഗുമസ്തൻ (ചെറുകഥകൾ) സഹജ (നാടകം) രാധ(ഖണ്ഡകാവ്യം) യമുനാഘട്ടം(കവിത) തുടങ്ങിയവയാണ് ജഗതിയുടെ മറ്റു കൃതികൾ. സാഹിത്യരചനയെക്കാൾ സാഹിത്യപഠനത്തിലും പാഠനത്തിലുമായിരുന്നു അദ്ദേഹത്തിന് കൂടുതൽ താൽപര്യം.

മാരകരോഗം തന്നെ കാർന്നുതിന്നുന്ന വിവരം അറിയാതെ അവസാന നിമിഷം വരെ വിദ്യാധിരാജ പ്രസ്ഥാനത്തിന്റെ വിവിധ മണ്ഡലങ്ങളിൽ ജഗതി കർമ്മനിരതനായി കഴിഞ്ഞു. 2000 സെപ്തംബർ 24-ാം തീയതി ഞങ്ങൾ ഒരുമിച്ച് ഒരു യോഗത്തിൽ പങ്കെടുക്കേണ്ടതുണ്ടായിരുന്നു. എന്നാൽ 23-ാം തീയതി രാവിലെ ഞാൻ കേട്ടത് എന്റെ അഭിവന്ദ്യ സുഹൃത്തിന്റെ ചരമ വാർത്തയായിരുന്നു.

ജഗതിയുടെ, സഫലമാകാതെ പോയ വലിയൊരാഗ്രഹമുണ്ട്. "ശ്രീവിദ്യാധിരാജ പുരാണത്തിന്റെ" പ്രകാശനം. അദ്ദേഹത്തിന്റെ സഹധർമ്മിണിയും സാഹിതീഭക്തയുമായ ശ്രീമതി കുമ്പളത്തു ശാന്തകുമാരിഅമ്മ പ്രസ്തുത കൃതിയുടെ പ്രകാശനകർമ്മത്തിന് ചിലതെല്ലാം ചെയ്തുവരുന്നു. മഹത്തായ ആ ഗ്രന്ഥം പ്രകാശിതമാകുമ്പോൾ അതായിരിക്കും ജഗദി വേലായുധൻനായർക്കുള്ള ഏറ്റവും വിശിഷ്ടമായ സ്മാരകം.

# അനുസ്മരണം IV

സംഗീത സംസ്കാരമുള്ള ശ്രീ. എം.ജി. രാധാകൃഷ്ണൻ സംഗീത സാമ്രാജ്യത്തിലെ "സവ്യസാചിയാണ്". (ഗായകൻ, സംവിധായകൻ) ഈ സംഗീത പ്രതിഭ പ്രൊഫ. ജഗതി വേലായുധൻ നായരുടെ ശിഷ്യനും മകനുമാണ്. ഗുരുഭക്തിയിൽ ഏകലവ്യനെപ്പോലും തോൽപ്പിക്കുന്ന ശ്രീ രാധാകൃഷ്ണന്റെ വാക്കുകൾഹൃദയത്തിൽ നിന്നും വന്ന പരമ സത്യമാണ്. സംഗീത കുടുംബത്തിലെ ഈ അനശ്വര ഗായകന്റെ ശാസ്ത്രീയ സംഗീത കച്ചേരിയെക്കുറിച്ച് ജഗതി സാർ അഭിമാനം കൊണ്ടിരുന്നു. ഇതു ജന്മവാസനയാണ്, വരദാനമാണ്, ജന്മജന്മാന്തര സിദ്ധിയാണ് എന്നൊക്കെ ശിഷ്യന്റെ സംഗീതത്തെക്കുറിച്ച് അദ്ദേഹം പ്രകീർത്തിക്കുമായിരുന്നു. "ശ്രീ. വിദ്യാധിരാജ ഹൃദയാഞ്ജലി"യിലൂടെ എന്റെ പ്രിയപ്പെട്ട അനുജൻ ഗുരുവിന് ഗുരുദക്ഷിണ നൽകി എന്നെ അനുഗ്രഹിച്ചു. അഭിമാനത്തോടെ, സന്തോഷത്തോടെ, കൃതജ്ഞതയോടെ ഈ ചേച്ചി ഈ അനിയന്റെ വാക്കുകൾ ഈ അനുസ്മരണത്തിൽ ചേർക്കുന്നു.

(പ്രസാധിക)

# താഴ്മതാൻ അഭ്യുന്നതി

വർഷങ്ങൾക്ക് മുൻപ് ഞാൻ സംഗീത അക്കാദമിയിൽ വിദ്യാർത്ഥി ആയിരുന്ന കാലത്ത് സ്ഥിരമായി കാണുന്ന ഒരു കാഴ്ചയുണ്ടായിരുന്നു.

ഇപ്പോൾ ഞങ്ങൾ താമസിക്കുന്ന വീടിന്റെ മതിലിനോടുചേർന്ന് ഒരു ചെറിയ ദേവീക്ഷേത്രമുണ്ട്. ശ്രീ. ചെമ്മൻഗുടി ശ്രീനിവാസ അയ്യർ ( എന്റെ ഗുരുനാഥൻ) താമസിച്ചിരുന്ന വീടിന്റെ മുന്നിലുള്ള ഒരു ക്ഷേത്രം. സ്വാമിയുടെ വീടിന്റെ കാർഷെഡ്ഡിൽ നമ്മുടെ മഹാ ഗായകൻ ശ്രീ. യേശുദാസ് വളരെ നാൾ താമസിച്ചിട്ടുണ്ട്.

പറഞ്ഞുവന്നത് സ്ഥിരമായി കാണുന്ന കാഴ്ചയെക്കുറിച്ചായിരുന്നല്ലോ. ദേവീക്ഷേത്രത്തിന്റെ മുകളിലത്തെ പടിയിൽ ഒരരികുചേർന്നുനിന്ന് ഭക്തിയോടുകൂടി കണ്ണടച്ച് തൊഴുതുനിന്നിരുന്ന കൃശഗാത്രനായ ഒരു മദ്ധ്യവയസ്കൻ. എന്നും ഇതുകാണാൻ തുടങ്ങിയപ്പോൾ ആദ്യമൊക്കെ അതിശയം തോന്നിയിരുന്നെങ്കിലും നിത്യേനയുള്ള കാഴ്ചയായതുകൊണ്ട് അത്ഭുതമൊക്കെ മാറി. മനസ്സിന്റെ കോണിൽ എവിടെയോ അതു പറ്റിപ്പിടിച്ചുകിടന്നു. ..

കാലം മാറി, ആകാശവാണിയിൽ എനിക്കൊരു ജോലി ലഭിച്ചു. (Staff Artist). പ്രീയൂണിവേഴ്സിറ്റി കഴിഞ്ഞായിരുന്നു അക്കാദമി പഠനം. B.A. പൂർത്തിയാക്കാൻ ഒരാഗ്രഹം. യൂണിവേഴ്സിറ്റി കോളേജിൽ മലയാളം B.A. യ്ക്കു ഞാൻ ചേർന്നു. പലപ്പോഴും ആകാശവാണിയിലെ ജോലിത്തിരക്കു കാരണം ക്ലാസിൽ പോകാൻ പറ്റിയിട്ടില്ലായിരുന്നു. അവിടെ വച്ചാണ് രണ്ടാമത്തെ ദർശനം. ദൂരെവച്ചു കണ്ടപ്പോൾതന്നെ ആളിനെ എനിക്കു മനസ്സിലായി. ദേവീക്ഷേത്രത്തിൽ വന്ന് നിത്യവും ദർശനം നടത്തുന്ന ഭക്തൻ. അടുത്തുനിന്ന ആളിനോടു ചോദിച്ചു, "ആരാണ് ഈ വ്യക്തി"? " അറിയില്ലെ അതാണ് പ്രൊഫ. ജഗതി വേലായുധൻ നായർ". ഇതുതന്നെയായിരുന്നു ആ മഹാ വ്യക്തിയുടെ ജീവിതമുദ്രയും. ആർക്കും ശരിക്ക് അറിഞ്ഞുകൂട. ആരെയും അറിയിക്കാനും പോയില്ല. അറിയുകയാണെങ്കിൽ ശരിക്കും അറിയണം. ജഗദി വേലായുധൻ നായർ സാറിനെ ശരിക്കറിയാൻ അല്പം ബുദ്ധിമുട്ടാണ്. സാറിന്റെ ഗുരുവായ ശ്രീ. ചട്ടമ്പിസ്വാമി തിരുവടികൾ കാവി വസ്ത്രം ധരിക്കാതെ ശുഭ്രവസ്ത്രം മാത്രം ധരിച്ചിരുന്ന ഒരു അവധൂതനായിരുന്നല്ലോ. ?!!. ശ്രീ വിവേകാനന്ദസ്വാമികളെപ്പോലുള്ളവരുടെ സംശയം തീർത്തിരുന്ന മഹാനായ സന്യാസി. അദ്ദേഹത്തിന്റെ ശുഭ്രവസ്ത്രത്തിന്റെ വെൺമ - ഈ ശിഷ്യനു കൊടുത്തിരുന്നു. വസ്ത്രത്തിലല്ല - ജഗദി സാറിന്റെ ഹൃദയത്തിൽ . മഹാനായ ഒരു വാഗ്മി, കവി, സാഹിത്യകാരൻ, ഗായകൻ, അതുല്യപ്രഭാവനായ സ്നേഹനിധിയായ അദ്ധ്യാപകൻ എന്നുവേണ്ട അദ്ദേഹം തൊട്ടുതലോടിയിട്ടില്ലാത്ത എന്താണ് ശേഷിക്കുന്നത്?!!

ശ്രീ. ജഗദി സാറിന്റെ ക്ലാസിൽ ശിഷ്യനായിരുന്ന എന്റെ സൗഭാഗ്യം ഒരു ഓർമ്മച്ചെപ്പിനുള്ളിലെ മാണിക്യമുത്തായി ഞാനിന്നും സൂക്ഷിക്കുന്നു. 'കഥകളി' പാടിയാണ് സാർ ഞങ്ങളെ പഠിപ്പിച്ചിരുന്നത്. കഥകളിപ്പദങ്ങൾ ഒന്നാംതരമായി പാടിപ്പഠിപ്പിച്ച് ഞങ്ങളെ രസിപ്പിക്കുന്നതിനോടൊപ്പം കൂടെക്കൂടെ എന്നെ നോക്കി അദ്ദേഹം പറയും "രാധാകൃഷ്ണാ! രാധാകൃഷ്ണൻ ഇരി

ക്കുന്നതുകൊണ്ട് എനിക്കു പേടിയാണ് പാടാൻ" എന്ന്. എന്നാൽ പരിപൂർണ കഥാനിധിയായ ചട്ടമ്പിസ്വാമികളുടെ അനുഗ്രഹം സിദ്ധിച്ച അദ്ദേഹത്തിന്റെ സംഗീതം, രാഗത്തിലും താളത്തിലും, ആലാപനത്തിലുമെല്ലാം കുറ്റമറ്റതുതന്നെയായിരുന്നു. ഒരിക്കലും മറക്കാനാകാത്ത ക്ലാസുകൾ!!

അവസാനം എനിക്ക് ഒരു വലിയ സൗഭാഗ്യം സിദ്ധിച്ചു. അദ്ദേഹം എഴുതിവച്ചിട്ടുപോയ പരമഭട്ടാര ചട്ടമ്പിസ്വാമികളെപ്പറ്റിയുള്ള കവിതകൾ ഒരു കാസറ്റിലൂടെ സംഗീതാത്മകമായി അവതരിപ്പിക്കുക എന്ന പരമ ഭാഗ്യം. അതിനു പ്രധാന കാരണം ജഗദിസാറിന്റെ പ്രിയ പത്നി ശാന്തച്ചേച്ചിയായിരുന്നു. പരമശുദ്ധമായ ആ സ്ത്രീരത്നത്തിന്റെ ഭർതൃഭക്തിയുടെ അടയാളം. സാറിന്റെ മകൻ അനി(ശരത്ചന്ദ്രൻ) അമ്മയോടൊപ്പം ഈ സംരംഭത്തിന് ആദ്യാവസാനം ഉണ്ടായിരുന്നു. സാറിന്റെ ആത്മാവിനുണ്ടായ സന്തോഷം ആ കുടുംബത്തിൽ സൂര്യരശ്മികൾപോലെ അനുഗ്രഹവർഷം ചൊരിയുന്നു.

അങ്ങയെപ്പോലെ കഴിവുകളെല്ലാം ഉള്ളിലൊതുക്കു വിനയാന്വിതരിലും വിനീതനായി ജീവിക്കാനുള്ള ആഗ്രഹം ഞങ്ങൾക്കുണ്ടെങ്കിലും അതിനു സാധിക്കുന്നില്ല. സാധിക്കുകയുമില്ല.

അങ്ങയുടെ സ്മരണയ്ക്കുമുൻപിൽ ഈ എളിയ ശിഷ്യന്റെ സാഷ്ടാംഗ പ്രണാമം!!

എം.ജി.രാധാകൃഷ്ണൻ
27-7-2007

# കവനശ്രീ



## പ്രൊഫ. ജഗദി വേലായുധൻ നായർ

ചട്ടമ്പി സ്വാമിയുടെ ദർശനം ദീപ്തമാക്കിയ മാർഗ്ഗങ്ങളിലൂടെ ചരിക്കുന്നതിനിടയിൽ താനേ മനസ്സിൽ മുളച്ച ചില കവനാങ്കുരങ്ങളാണീ സമാഹാരത്തിലുൾക്കൊള്ളിച്ചിട്ടുള്ളത്. "അരുണദേവനോ ഗുരോ"..... എന്നിങ്ങനെ 'ഗുരുവന്ദന'ത്തിൽ സംസ്കൃതപ്രഭാവം കാട്ടുന്ന ജഗദിയുടെ കവിത, "കുയിലേ, കുയിലേ നീയെന്തേ"... എന്നിങ്ങിനെ മറ്റൊരിടത്ത് ദ്രാവിഡത്തനിമയുടെ ഒളിയും ഒലിയും കൊണ്ടുല്ലസിക്കുന്നു. ഇവിടെ ജഗദിയുടെ കവിത ശരിക്കും "സ്വയമേവാഗതാവരാ" എന്ന നിലയ്ക്ക് പരിശോഭിക്കുന്നു. അനായാസവും സുതാര്യവുമായ ഒരു പ്രവാഹ ഗതിയോടെ ഈ കവിത ഒഴുകി വരുമ്പോൾ 'കവനശ്രീ'യിലുള്ളത് "ശ്രീയുള്ള കവനങ്ങളാ"ണെന്ന് പറയാൻ ഞാൻ ഇഷ്ടപ്പെടുന്നു. ഈ കവിതകളാണ് ജഗദിയുടെ യഥാർത്ഥ സ്മാരകമെന്നും ഞാൻ കരുതുന്നു.

-ഒ.എൻ.വി.കുറുപ്പ്


SOUTHERNSTAR
PUBLICATIONS